തപനാകമെന്നും അല്ലെങ്കിൽ ഉദ്ധൃതപനാകമെന്നും സിദ്ധി[illegible] ഉപചിതകർമ്മമെന്നതിന്നു ഗർഭസ്ഥനായ ജീവനാൽ അനുഭവിക്കപ്പെടാനിരിക്കുന്ന ഉപചിതമായ കർമ്മമെന്നർത്ഥമാകുന്നു. അതും സത്വ[illegible] കാരണമാണ്. പൂർവ്വജന്മാഭ്യാസമെന്നതിന്നു പൂർവ്വജന്മസംസ്കാരങ്ങളിൽ ഉള്ള വാസനയെന്നത്രെ അർത്ഥം. അതും സത്വപ്രകൃതിഭേദങ്ങൾക്കു കാരണമാണ്.

ഭവതി ചാത്ര—

ഘൃതക്ഷീരാദിനിത്യസ്യ മൃദിതസ്യ കഫാത്മനഃ
ആർത്തവം തിഷ്ഠതി ചിരം വിപരീതാസ്യചാന്യഥാ ॥

സാ—ഘൃതക്ഷീരാദിനിത്യകളും മറ്റുമായുള്ള സ്ത്രീകളിൽ ആർത്തവം അധികകാലത്തേക്കു നില്ക്കും. വിപരീതകളായവരിൽ നില്ക്കുകയില്ല. ഘൃതക്ഷീരാദിനിത്യകൾ=നെയ്യ് പാൽ മുതലായവ നിത്യം ശീലിക്കുന്നവർ. മൃദിതകൾ=നിത്യം സംവാഹനത്തോടുകൂടിയിരിക്കുന്നവർ. കഫാത്മകൾ=കഫപ്രകൃതികൾ.

ശുദ്ധശുക്ലാർത്തവമിത്യാദികളെപ്പറഞ്ഞതിന്റെ കാരണം പറയുന്നു:—

നിപാതമാത്രേണ ഗൃഹ്ണാതി രാഗം വസ്ത്രം യഥാമലം
ധ്രുവം ഗർഭം തഥാ ബീജം ക്ഷേത്രം ബീജസംസ്കൃതമ് ॥

സാ—അമലം (=നിർമ്മലം) ആയ വസ്ത്രം നിപാതമാത്രംകൊണ്ടു തന്നെ യാതൊരു പ്രകാരം രാഗത്തെ (=ചായത്തെ) അവശ്യം ഗ്രഹിക്കുന്നുവോ അതുപ്രകാരംതന്നെ ബീജസംസ്കൃതം (=ശുദ്ധി മുതലായ സംസ്കാരങ്ങളെക്കൊണ്ടു യോഗ്യതയുള്ളതാക്കിയത്) ആയ ക്ഷേത്രം(=സ്ത്രീശരീരം) തീർച്ചയായും ബീജത്തെയും അപ്രകാരംതന്നെ ബീജം ഗർഭത്തെയും തീർച്ചയായും ഗ്രഹിക്കുന്നു.

ഗർഭത്തിന്റെ വ്യക്തിഭാവത്തിന്നു മുമ്പു പുംസവനം ചെയ്യേണ്ടതിന്റെ ആവശ്യകതയെ സഹേതുകം ഉപപാദിക്കുന്നു:—

അവികൃതേ ധ്രുവം ദൈവേ കാലേ യുക്തസ്യ കർമ്മണഃ
സിദ്ധിഃ പുംസവനാദ്യസ്മാത് പൂർവ്വം വ്യക്തേഃ പ്രയോജയേത് ॥

സാ—ദൈവം വികലമല്ലാതിരിക്കുമ്പോൾ തക്കസമയത്തിൽ ചെയ്യപ്പെടുന്ന കർമ്മത്തിന്നു തീർച്ചയായും സിദ്ധിയുണ്ടാകും. അതുകൊണ്ടു ഗർഭത്തിന്റെ വ്യക്തിഭാവത്തിന്നു മുമ്പായിത്തന്നെ പുംസവനം മുതലായവയെ ചെയ്യണം. അന്യലിംഗോചിതമായ ബീജത്തെ നിവൃത്തമാക്കിത്തീർത്തു യഥേഷ്ടലിംഗയോജനം ചെയ്വാൻ ദ്രവ്യ

ത്തിന്നു പ്രഭാവമുണ്ടെന്നു സാരം. ദൈവം വിഗുണമായിരിക്കുമ്പോളാകട്ടെ യഥാകാലം പ്രയുക്തമായ കൎമ്മത്തിന്നും ചിലപ്പോൾ സിദ്ധിയുണ്ടായില്ലെന്നു വരാം. വിഗുണമായ ദൈവം ബലവത്തായും പൂൎവ്വജന്മത്തിലെ ദുഷ്കൎമ്മം ഫലോന്മുഖമായും ഇരിക്കുമ്പോളാണങ്ങിനെ വരുന്നത്.

ഇങ്ങിനെ സംസ്കാരാദികളെക്കൊണ്ടുണ്ടായ പുത്രനെക്കൊണ്ടുള്ള പ്രയോജനത്തെപ്പറയുന്നു:—

ജാതാശ്ചൈവം സുപ്രജസോ മഹാസത്വാശ്ചിരായുഷഃ
ഋണാന്മോചയിതാരഃ സ്യുസ്സുപുത്രാഃ പുത്രിണാം മതാഃ ॥

സാ—ഇപ്രകാരം ഉണ്ടായ സുപുത്രന്മാർ സത്വഗുണത്തോടുകൂടിയവരായും വലിയ ഐശ്വൎയ്യമുള്ളവരായും ദീൎഘായുസ്സുകളായും ഭവിക്കും. അവർ പുത്രികളായവരെ ഋണത്തിങ്കൽനിന്നു മോചിപ്പിക്കുന്നവരായി ഭവിക്കും. പുത്രൻ പിറക്കുന്നതു ദേവർഷിപിതൃക്കളുടെ ഋണമോചനായിട്ടാണെന്നു ശ്രുതിവചനമുണ്ട്.

ദേവതാചാൎയ്യശൗചാദിരതാ സ്യാത് മഹാഗുണം
ധാവത്യേവ ജലൌഘവച്ചാദികം പ്രാഗ്ജന്മാഭ്യാസയോഗതഃ ॥

സാ—ദേവന്മാരിലും സദാചാരത്തിലും ശൗചത്തിലും മറ്റും താൽപൎയ്യമുള്ളവളായ സ്ത്രീ ഏറ്റവും ഗുണവാനായ പുത്രനെ പ്രസവിക്കുന്നു. അങ്ങിനെയുള്ള മാതാവിന്റെ പുത്രനെ പൂൎവ്വജന്മാഭ്യാസവാസനകൾ മുഖ്യമായി ചെയ്യിക്കുന്നു (അതായതു ദേവതാചാരാദികളെ സംബന്ധിച്ചുള്ള) കൎമ്മം അനുധാവനം (പിന്തുടരുക) ചെയ്യിക്കുന്നു.

അനന്തരം ശുക്രാധിക്യ നിവാരണം ചെയ്യുന്നു:—

യോഷിതോപി സ്രവത്യേവ ശുക്ലം പുംസസ്സമാഗമേ
ഗൎഭസ്യ തന്ന കിഞ്ചിത്തു കരോതീതി ന ചിന്ത്യതേ ॥

സാ—സ്ത്രീസംഗത്തിൽ പുരുഷന്നു ശുക്ലം സ്രവിക്കുന്നതുപോലെ വിപരീതപുംയോഗത്തിൽ സ്ത്രീക്കും ശുക്ലം സ്രവിക്കുന്നുണ്ട്. ഇതുകൊണ്ടു സ്ത്രീപുരുഷന്മാർ രണ്ടുപേൎക്കും ശരീരവും സമമാണെന്നതും, ലിംഗസാമ്യവും കാമസാദൃശ്യമുള്ളവരായ മനുഷ്യരിൽ ദ്വൈരൂപ്യാദികളായ ജന്തുഭേദങ്ങൾ സംഭവമില്ലെന്നും സിദ്ധിക്കുന്നു. ഇങ്ങിനെയുള്ള സ്ത്രീശുക്ലം ഗൎഭോല്പത്തിയെക്കുറിച്ച് യാതൊരു ഉപകാരവും ചെയ്യാത്തതുകൊണ്ട് അതിവിടെ വിവരിക്കപ്പെടുന്നില്ല. സ്ത്രീശരീരത്തിങ്കൽനിന്നു ബഹിഷ്കൃതമായ

ശുക്ലത്തിന്ന ക്ഷേത്രപ്രവേശം ഉണ്ടാകയില്ലല്ലോ. പിന്നെ അതെങ്ങിനെ ഗർഭത്തിനുപകരിക്കും?

ഇത്യഷ്ടാംഗസംഗ്രഹേ ശാരീരസ്ഥാനേ
പ്രഥമോƒദ്ധ്യായഃ
സമാപ്തഃ.

## ദ്വിതീയോƒദ്ധ്യായഃ.

മുമ്പത്തെ അദ്ധ്യായത്തിൽ പുത്രകാമനെപ്പററി പറഞ്ഞുവല്ലോ. ഇനി ആ പുത്രനു ബീജനിഷേകാനന്തരമുള്ള യോഗക്ഷേമങ്ങളെന്തെന്നും, ഗർഭം മാതാവിങ്കൽ സ്ഥിതിചെയ്യുന്നതെങ്ങിനെയെന്നും, അതിനു കേടുവരാതിരിക്കുന്നതെങ്ങിനെയെന്നും, സുഖപ്രസവം എങ്ങിനെയെന്നും കാണിപ്പാനായി അദ്ധ്യായം ആരംഭിക്കുന്നു:—

**അഥാതോ ഗർഭാവക്രാന്തിം ശാരീരം വ്യാഖ്യാസ്യാമഃ । ഇതി ഹ സ്മാഹുരാത്രേയാദയോ മഹർഷയഃ ॥**

സാ—അനന്തരം ഗർഭാവക്രാന്തി എന്ന ശാരീരത്തെ പറയുവാൻ പോകുന്നു. ആത്രേയാദികളായ മഹർഷിമാർ ഇങ്ങിനെ പറഞ്ഞു. ഗർഭാവക്രാന്തി—ഗർഭത്തിന്റെ അവക്രാന്തി. ഗർഭം—ശുക്ലാർത്തവസംയോഗത്താൽ ചേതനനായ ജീവനാൽ അധിഷ്ഠിതങ്ങളായ പഞ്ചഭൂതങ്ങളുടെ വികാരം. അവക്രാന്തി=അവക്രമണം, പ്രാപ്തി, സ്വരൂപലാഭം. ഗർഭാവക്രാന്തിയെപ്പററി പറയുന്ന അദ്ധ്യായത്തിന്ന് ഉപചാരേണ ആ സംജ്ഞയെ കല്പിച്ചിരിക്കുന്നു.

**ഗതേ പുരുഷേണ രജസി സ്വവ്യവസ്ഥിതേ ത്ര്യഹേ ഗർഭാശയേ മാർഗ്ഗേ ച ബീജാത്മനാ ശുക്രമവികൃതമവികൃതേന വായുനാ പ്രേരിതമന്യൈശ്ച മഹാഭൂതൈരനുഗതമാത്മച്യവനാദിമൂർത്തിമത്താനപക്ഷമേവ രാഗാദിക്ലേശവശാനുവർത്തിനാ സ്വകർമ്മചോദിതേന മനോജവേന ജീവേനാഭിസംസൃഷ്ടം ഗർഭാശയമുപയാതി ॥**

സാ—പരിശുദ്ധമായ ശുദ്ധമായും വായുവിനാൽ ഋതുകാലത്തിൽ ആദ്യത്തെ മൂന്നു ദിവസം പുറത്തുകളയപ്പെട്ട് ആർത്തവമെന്നു പറയപ്പെടുന്ന പുതിയ രക്തം അവസ്ഥിതം (പ്രകൃതിസ്ഥം) ആയി ശുദ്ധമായിരിക്കയും ഗർഭാശയവും അതിന്റെ മാർഗ്ഗവും ദോഷാനുപഹതമായി ശുദ്ധ

മായിരിക്കയും ചെയ്യുമ്പോൾ (ഈ ശുദ്ധി സ്വാഭാവികി എന്നും ഔപാധികി എന്നും രണ്ടുവിധം. ഔപാധികീ=ദ്രവ്യസംസ്കാരകൃതാ. 'ശുദ്ധ' എന്നതു് രജസ്സിനോടും ഗർഭാശയത്തോടും ശുക്ലത്തോടും സംബന്ധിക്കുന്നു), ബീജാത്മനാ, അതായതു ഗർഭകാരണമായ ശുക്ലസ്വഭാവേന സ്ഥിതി ചെയ്യുന്നതായ ശുക്ലാ അവികൃതമായും, ഹർഷോദീരിതമായി അവികൃതമായിരിക്കുന്ന വായുവിനാൽ സർവ്വാംഗങ്ങളിൽനിന്നും പ്രേരിതമായും, സൂക്ഷ്മപഞ്ചഭൂതങ്ങളും മനസ്സിന്റെ സഹചാരികളായ തന്മാത്രകൾ എന്നു പേരായ മറ്റു ഭൂതാംശങ്ങളുമായി അനുഗതമായും, സ്ത്രീശുക്ലത്തെ പ്രാപിച്ചു കർമ്മവശാൽ ആർത്തവത്തോടു അഭിമൂർച്ഛിതം (=മിശ്രീഭൂതം) ആയും, അനന്തരം, അതായതു മിശ്രീഭാവകാലത്തിൽ കാരണ സമയത്തിൽതന്നെ, രാഗാദിക്ലേശങ്ങൾക്കധീനനായി വിളങ്ങുന്നവനും സ്വകർമ്മചോദിതനും മനോജവനുമായ ജീവനാൽ അഭിസംസൃഷ്ടം (=പ്രാപ്തസംയോഗം) ആയും ഭവിച്ചിട്ടു സ്ത്രീയുടെ ഗർഭാശയത്തെ പ്രാപിക്കുന്നു. രാഗാദിക്ലേശങ്ങൾ=രാഗം, ദ്വേഷം, അവിദ്യ, അസ്മിതാ, അഭിനിവേശം എന്ന പഞ്ചക്ലേശങ്ങൾ. ഇവ അഞ്ചും മിഥ്യാജ്ഞാനങ്ങളാകുന്നു. രാഗമെന്നാൽ സുഖതൃഷ്ണയും, ദ്വേഷമെന്നാൽ രാഗാപ്രാപ്തിയിലുള്ള ക്രോധവും, അവിദ്യ എന്നതു പ്രമാണാപ്രമാണങ്ങളെപ്പറ്റിയ അന്യഥാജ്ഞാനവും, അസ്മിതാഭിനിവേശങ്ങൾ മോഹങ്ങളുമാകുന്നു. ഇവയിൽ അവിദ്യയാണ് മറ്റു നാലിന്നും മൂലം. ഈ അവിദ്യയുടെ സ്വഭാവം എങ്ങിനെയെന്നാൽ—അനിത്യമായ പൃഥിവ്യാദികളിൽ നിത്യബുദ്ധി, അശുചിയായ സ്ത്രീശരീരാദികളിൽ ശുചിബുദ്ധി, തൽകാലസുഖവും അവസാനവിരസവുമായ ദുഃഖങ്ങളിൽ സുഖബുദ്ധി, ജഡദ്രവ്യോപകരണഭാവസമുദായമായ ശരീരത്തിൽ ആത്മബുദ്ധി എന്നിവ ഭവിക്കുകയാകുന്നു. അസ്മിതയുടെ സ്വഭാവം ആത്മാവിന്നും ബുദ്ധിക്കും തമ്മിൽ അഭേദത്തെ ഗ്രഹിക്കുകയാകുന്നു. രാഗത്തിന്റെ സ്വഭാവം മുമ്പനുഭവിക്കപ്പെട്ട സുഖത്തിന്റെ സ്മരണകൊണ്ടു വീണ്ടും തൽപ്രാപ്തിയിൽ ആഗ്രഹം ജനിക്കുയാകുന്നു. ദ്വേഷത്തിന്റെ സ്വഭാവം മുമ്പനുഭവിക്കപ്പെട്ട ദുഃഖത്തെ ഓർത്തു് അതിന്റെ കാരണത്തെ തൽക്കാലമായി നശിപ്പിപ്പാനുള്ള ആഗ്രഹമുണ്ടാകുയാകുന്നു. ഈ പഞ്ചക്ലേശങ്ങളുടെ ആശ്രയത്തിലാണു് ജീവൻ. ഇവയിൽ പ്രധാനമായ അവിദ്യ അനാദിയുമാകുന്നു. ജീവാത്മാവിന്റെ ശുഭാശുഭകർമ്മങ്ങൾ ബാധ്യമാനങ്ങളായിട്ടു അവിദ്യയെ പോഷിപ്പിക്കുന്നു. അതുകൊണ്ടു കർമ്മഫലാനുരൂപങ്ങളായ യോന്യന്തരങ്ങളെ

ഇതിൽ ആത്മാവിനു മനഃപ്രകൃതികളുടെ സംയോഗം ഭവിക്കുന്നു. ഇതി നെയാണ് ജന്മമെന്നു വ്യവഹരിക്കുന്നതു്. ഇതാണ് നിത്യനായ ആത്മാവിനു ജന്മത്തെപ്പറയുന്നതിന്റെ സ്വരൂപം. പ്രകൃതത്തിൽ ജീവനു നല്കിയിരിക്കുന്ന 'മനോജവനം' എന്ന വിശേഷണംകൊ ണ്ടാകുമ്പോൾ, ആത്മാവ് നിഷ്ക്രിയനാണെങ്കിലും മനസ്സിനോടു സം യോഗം വരുമ്പോൾ ക്രിയാവാനായി ഭവിക്കുന്നുവെന്നു കാണിക്കുന്നതു പോലെ തോന്നുന്നു ]

കാൎയ്യാണാഞ്ച കാരണാനുവിധായിത്വാത്തത്സംസൎഗ്ഗാത് പ്ര തിപദ്യതേ । അത ഏവ ച ശുക്രസ്യ ബാഹുല്യാൽ പുമാനാൎത്തവ സ്യ ബാഹുല്യാൽ സ്ത്രീ തയോസ്സാമ്യേന നപുംസകമ്। ശുക്രാൎത്തവേ വായുനാ ഖണ്ഡശോ ഭിന്നേ യഥാവിഭാഗമപത്യാനാമുൽപത്തിഃ । വികൃതൈ വിയോന്യാകൃതീനാഞ്ച ॥

സാ—കാൎയ്യങ്ങൾ കാരണങ്ങളെ അനുസരിച്ചിരിക്കുന്നതുകൊണ്ട് മേ ല്പറഞ്ഞ ശുക്ലം തത്സംസൎഗ്ഗത്തെയും (കാരണസാദൃശ്യത്തെ) പ്രാപിക്കുന്നു. കാ ൎയ്യം കാരണത്തിന്റെ സ്വഭാവത്തെ അനുസരിച്ചിരിക്കും. എള്ളിൽനി ന്ന് എള്ളുതന്നെയല്ലാതെ ഉഴുന്നുണ്ടാകയില്ലല്ലോ. കാരണം ഇവിടെ മാ താപിതാക്കന്മാരുടെ ശുക്ലശോണിതാഹാരാദികളാകുന്നു. ഗൎഭത്തിന്റെ ആകൃത്യാദിസംഭവവും ആകൃത്യാദിവൈലക്ഷണ്യവും മേല്പറഞ്ഞ ദേശ കാലാഹാരാദികളുടെ ഭേദമനുസരിച്ചാകുന്നു. ഈ കാരണാനുവിധായി ത്വംതന്നെയാണ് പ്രജയുടെ ലിംഗഭേദത്തിന്നും ഹേതുവെന്നു പറയുന്നു. അത ഇതി— അതുഹേതുവായിട്ടുതന്നെ ശുക്ലത്തിന്റെ ബാഹുല്യംഹേ തുവായിട്ടു പുത്രനും രക്തത്തിന്റെ ബാഹുല്യംഹേതുവായിട്ടു സ്ത്രീയും ശുക്ലാൎത്തവങ്ങളുടെ സാമ്യംകൊണ്ട് നപുംസകവും ഭവിക്കുന്നു. ശുക്ലം പുംസ്സാധനമാകയാൽ തദാധിക്യംകൊണ്ടു പുത്രൻ ജനിക്കുമെന്നും ര ക്തം സ്ത്രീകാരണമാകയാൽ തദാധിക്യംകൊണ്ടു സ്ത്രീ ഭവിക്കുമെന്നും ഉഭ യസാമ്യത്തിങ്കൽ ഉഭയലക്ഷണങ്ങളോടുകൂടിയ നപുംസകം ഭവിക്കുമെ ന്നും സാരം. മിശ്രീഭൂതമായ ശുക്ലാൎത്തവം വായുവിനാൽ പല ഖണ്ഡങ്ങ ളായി ഭേദിപ്പിക്കപ്പെട്ടിരുന്നാൽ ആ വിഭാഗമനുസരിച്ച് അനേകം കു ട്ടികൾ ഉണ്ടാകും. ശുക്ലാൎത്തവം വായുവിനാലോ ദോഷാന്തരങ്ങളാലോ വികൃതമായിട്ടിരുന്നാൽ വിയോനികളും വികൃതാകൃതികളുമായ കുട്ടികൾ പി റക്കും. വിയോനികൾ—മൃഗപക്ഷ്യാദ്യാകാരികൾ. വികൃതാകൃതികൾ—കാ ണപംഗ്വാദികൾ.

പസംഹിതം ദദ്യാൽ । ദൌഹൃദവിമാനനാദ്ധി വായുഃ പ്രകുപിതോ-ന്തശ്ശരീരമനുചരൻ ഗർഭസ്യ വിനാശം വൈരൂപ്യം വാ കുര്യാൽ । ലബ്ധദൌഹൃദാ തു വീര്യവന്തം ചിരായുഷഞ്ച പുത്രം പ്രസൂതേ ॥

സാ — ഇത ദൌഹൃദകാലത്ത് അതിയായ അഭിലാഷത്തോടുകൂടി ചോദിക്കുന്നതായാൽ അപഥ്യമായ ആഹാരാദികളെക്കൂടി പഥ്യങ്ങളായവയോടിടകലർത്തി ഇഷ്ടംപോലെ ഗർഭിണിക്കു കൊടുക്കേണ്ടതാണ്. പഥ്യങ്ങളായവയെയാണാവശ്യപ്പെടുന്നതെങ്കിൽ അപ്പോൾതന്നെ അതു കൊടുക്കേണ്ടതാകുന്നു എന്നു പിന്നെ പറയേണ്ടതില്ലല്ലോ. അങ്ങിനെ ചെയ്യാതെ ദൌഹൃദകാലാഭിലാഷത്തെ അനാദരിച്ച് ആഗ്രഹമുള്ളതു കൊടുക്കാതപക്ഷം വായു കോപിച്ച് ശരീരത്തിന്റെ അന്തർഭാഗത്തിൽ കൂടി സഞ്ചരിച്ചിട്ട് ഗർഭത്തെ നശിപ്പിക്കുകയോ വൈരൂപ്യപ്പെടുത്തുകയോ ചെയ്യും. ദൌഹൃദത്തിങ്കൽ ആഗ്രഹിക്കപ്പെട്ട വസ്തുവിനെ ലഭിച്ചവളാകട്ടെ വീര്യവാനും ആയുഷ്മാനുമായ പുത്രനെ പ്രസവിക്കുകയും ചെയ്യും.

നാലാം മാസത്തിലെയും മറ്റും അവസ്ഥയെ പറയുന്നു:—

ചതുർത്ഥേംഗപ്രത്യംഗവിഭാഗഃ പ്രവ്യക്തതരോ ഗർഭഃ സ്ഥിരശ്ച ഭവതി । പഞ്ചമേ മനഃ പ്രതിബുദ്ധതരം ഭവതി മാംസശോണിതോപചയശ്ച । ഷഷ്ഠേ കേശരോമനഖാസ്ഥിസ്നായ്വാദീന്യഭിവ്യക്താനി ബലവർണ്ണോപചയശ്ച । സപ്തമേ സർവ്വാംഗസമ്പൂർണ്ണതാ ॥

സാ — നാലാം മാസത്തിൽ ഗർഭത്തിന്റെ എല്ലാ അവയവങ്ങളും പ്രത്യംഗങ്ങളും വിഭാഗങ്ങളാകയും ഗർഭം സുവ്യക്തമായും സ്ഥിരമായും ഭവിക്കയും ചെയ്യും. അഞ്ചാം മാസത്തിൽ മനസ്സ് നല്ലവണ്ണം പ്രതിബോധിക്കുകയും മാംസവും രക്തവും വർദ്ധിക്കയും ചെയ്യും. ആറാം മാസത്തിൽ കേശരോമം, നഖം, അസ്ഥികൾ, ഞരമ്പുകൾ മുതലായവ വ്യക്തങ്ങളായി ഭവിക്കയും ബലവും വർണ്ണവും വർദ്ധിക്കയും ചെയ്യും. ഏഴാമത്തെ മാസത്തിൽ സർവ്വാംഗങ്ങളും സമ്പൂർണ്ണങ്ങളായി ഭവിക്കും.

അഷ്ടമേ ഗർഭശ്ച മാതൃതോ ഗർഭതശ്ച മാതാ രസഹാരിണീഭിർവ്വാഹിനീഭിർമ്മുഹുർമ്മുഹുരോജഃ പരസ്പരമാദദാതേ । തസ്മാത്തദാ ഗർഭിണീ മുഹുർമ്മുദിതാ ഭവതി മുഹുർമ്ലാനാ തഥാ ഗർഭഃ । ഏവം ഗർഭസ്യ ജന്മ വ്യാപത്തിമത്തരാ ഭവതി । ഓജസോനവസ്ഥിതത്വാൽ । തഥാ ഗർഭസ്യ നിഷ്ക്രമണോന്മുഖസ്യ പരിവർത്തനാദീന്യനുഭവതഃ ഏ

രൌജസോ വിനാശഃ। യദ്യപി ച കിഞ്ചിൽകാലമന്യോന്യം പ്രസ്ഥാനം സ്യാത്തഥാപി നാന്യസ്യ വാ ഗർഭസ്യൗജസ്സംസ്കാരാനുവൃത്തികൃതമ്। ജനന്യാസ്തു സ്ഥിരൗജസ്ത്വാദേകദേശേന ഗർഭസംക്രാന്തത്വാദ് ഗ്ലാനിർഭവതി॥

സാ — എട്ടാമത്തെ മാസത്തിൽ മേൽപ്പറഞ്ഞ രസവാഹിനികളായ നാഡികളിൽക്കൂടെ ഗർഭം മാതാവിങ്കൽനിന്നും മാതാവ് ഗർഭത്തിങ്കൽനിന്നും വീണ്ടും വീണ്ടും ഓജസ്സിനെ സ്വീകരിച്ചുകൊണ്ടിരിക്കും. പ്രഭാവം ഹേതുവായിട്ടും വാതവശേനയും ഇങ്ങിനെ പരസ്പരം ഓജസ്സ് പരസ്പരം സംക്രമിക്കുമെന്നർത്ഥം. അതുകൊണ്ട് അന്ന് ഗർഭിണിയും ഗർഭവും വീണ്ടും വീണ്ടും ഹർഷത്തോടുകൂടിയവരായും അപ്രകാരംതന്നെ ഗ്ലാനന്മാരായും ഭവിക്കും. ഓജസ്സ് മാതാവിൽ നില്ക്കുമ്പോൾ മാതാവും ഗർഭത്തിങ്കൽ നില്ക്കുമ്പോൾ ഗർഭവും ഹർഷമുള്ളവരായിരിക്കുമെന്നും അതിനെ അല്ലാത്തപ്പോൾ ഗ്ലാനരായി ഭവിക്കുമെന്നും സാരം. ആകയാൽ അന്ന് (എട്ടാം മാസത്തിൽ) കുട്ടി ജനിക്കുന്നതായാൽ ആയതു വിനാശമുള്ളതായി ഭവിക്കും; ഓജസ്സ് മാതൃശരീരത്തെ പ്രാപ്തമായിരിക്കുന്ന സമയത്തു പ്രസവിച്ചാൽ ശിശു മരിക്കുമെന്നർത്ഥം. കാരണം ഓജസ്സ് അനവസ്ഥിതമായിരിക്കുന്നതുതന്നെ. ശിശുവിങ്കൽ അല്പമായ ഓജസ്സ് ഉണ്ടായിരുന്നാലും പ്രസവത്തിങ്കൽ നിഷ്ക്രമണത്തിന്നു തുടങ്ങുമ്പോൾ തിരിച്ചുവാ മറിച്ചില്ലാ മാറും അനവധിക്കണ്ടിവന്നതുകൊണ്ട് അതൊക്കെ കഴിയുമ്പോഴേക്ക് ഉണ്ടായിരുന്ന ഓജസ്സ് ക്ഷയിച്ചുപോകും. പ്രസവിച്ച ശിശുവിന്നു കുറച്ചുനേരം വീർപ്പുണ്ടായിരുന്നാൽക്കൂടി അതു സാരമില്ല. മുറിഞ്ഞുപോയതായ അവയവം അല്പനേരം ഇളകുന്നതുപോലെയാണത്. അത് ഓജസ്സിന്റെ സംസ്കാരാനുവൃത്തിനിമിത്തം ഉണ്ടാവുന്നതാകുന്നു. എന്നാൽ ഓജസ്സ് അവ്യവസ്ഥിതമായതുകൊണ്ട് അന്നു പ്രസവിച്ചാൽ അമ്മയും മരിക്കേണ്ടതല്ലേ എന്നാണെങ്കിൽ അല്ലെന്നു പറയുന്നു. ജനന്യാ ഇതി — അമ്മയുടെ ഓജസ്സ് ഉറച്ചതായതുകൊണ്ട് അത് ഏകദേശംകൊണ്ടുമാത്രം ഗർഭത്തിങ്കൽ സംക്രമിച്ചിരിക്കയാൽ അമ്മക്ക് ഗ്ലാനിമാത്രമേ ഭവിക്കയുള്ളൂ, മരണം വരികയില്ല. മാതാവിന്റെ ഓജസ്സ് ഗർഭത്തിൽ സംക്രമിച്ചിരിക്കുമ്പോൾ പ്രസവിച്ചാൽ ശിശു ജീവിക്കുമെന്നും, ഗർഭത്തിൽ സംക്രമിച്ചതു മാതാവിന്റെ ഓജസ്സിൽ ഒരു ചെറിയ അംശം മാത്രമാകയാൽ മാതാവ് മരിക്കുമെന്നു നിശ്ചയില്ലെന്നും സാരം.

അന്യേ പുനരാഹുഃ । നൈരൃതഭാഗത്വാദത്ര ഗർഭസ്യ മരണം । തസ്മാൽ പ്രസവപ്രതിഷേധാർത്ഥം സ്ത്രീ സ്നാതാ ശുചിർബ്രഹ്മചാരിണീ ദേവതാരാധനപരാ സ്യാൽ । മാംസൌദനബലിഞ്ചാത്ര നിർവ്വപേൽ । തസ്മിന്നേകദിവസാതിക്രാന്തേപി പ്രസവകാലമാഹുരാ സംവത്സരാൽ । അതഃ പരം വികാരീ ഭവതി ॥

സാ—ഒരുവിധം ആചാര്യന്മാർ (സുശ്രുതാദികൾ) ഇങ്ങിനെ പറയുന്നു—എട്ടാംമാസം നൈരൃത(ഋക്ഷസഭാഗ)മായതുകൊണ്ടാണ് അന്നു പ്രസവിക്കുന്ന സമയം ശിശുവിന്നു മരണം ഭവിക്കുന്നത്; അല്ലാതെ ഓജസ്സിന്റെ അനവസ്ഥാനംകൊണ്ടല്ല. അതുകൊണ്ട് ഇങ്ങിനെയുള്ള കാലമായ എട്ടാംമാസത്തിൽ പ്രസവിക്കാതിരിക്കുവാൻവേണ്ടി ഗർഭിണി കുളിച്ച് ശുദ്ധയായി ബ്രഹ്മചാരിണിയായിരുന്നുകൊണ്ട് ദേവതാരാധനയെ ചെയ്തുപോരേണ്ടതാണ്. ഭൂതങ്ങൾക്ക് മാംസൌദനങ്ങളെക്കൊണ്ട് ബലിയെ കൊടുക്കുകയും വേണം. എട്ടാംമാസം കഴിഞ്ഞ് ഒരു ദിവസം കഴിഞ്ഞാലും പ്രസവകാലമായി എന്നും, ഈ പ്രസവകാലം തുടങ്ങി ഒരു സംവത്സരം തികയുന്നതുവരെയുമാണെന്നും പറയുന്നു. ഗർഭഗ്രഹണം മുതൽ ഒരു സംവത്സരംവരെ ഉള്ള കാലത്തിൽ ഒമ്പതാംമാസം മുതൽക്കു നാലുമാസം പ്രസവകാലമാണെന്നു പറയുന്നു. ഈ സമയം സംവത്സരം കഴിഞ്ഞാൽ പിന്നെയാകട്ടെ ഗർഭം കുക്ഷിയിങ്കൽ സ്ഥിതമായാൽ വികാരത്തെ ചെയ്യുന്നതായി ഭവിക്കും. [അന്യേപുനരാഹുഃ എന്നുള്ള മതത്തിൽ എട്ടാംമാസത്തിൽ പ്രസവിക്കുന്ന ശിശു മരിക്കുവാനുള്ള കാരണം ആ മാസത്തിന്റെ നൈരൃതഭാഗത്വമാണെന്നുള്ള അംശം ആചാര്യന്നു സമ്മതമാണെന്നു വരുന്നില്ല. പ്രസവകാലത്തെ സംബന്ധിച്ചേടത്തോളം ആചാര്യന്റെ മതവും ഇതുതന്നെയാണ്. ഇതിനെ ആചാര്യൻ പ്രതിഷേധിച്ചിട്ടില്ലല്ലോ.]

അനന്തരം ഗർഭം കുക്ഷിയിൽ സ്ഥിതിചെയ്യുന്ന സമ്പ്രദായവും നിഷ്ക്രമണസമ്പ്രദായവും എങ്ങിനെയാണെന്നറിയാനായി പറയുന്നു:—

ഗർഭസ്തു മാതുഃ പൃഷ്ഠാഭിമുഖോ ലലാടേ കൃതാഞ്ജലിഃ സങ്കുചിതാംഗോ ഗർഭകോഷ്ഠേ ദക്ഷിണപാർശ്വമാശ്രിത്യാവതിഷ്ഠതേ പുമാൻ । വാമം സ്ത്രീ മദ്ധ്യം നപുംസകം । തത്ര സ്ഥിതശ്ച ഗർഭോ മാതരി സ്വപന്ത്യാം സ്വപിതി പ്രബുദ്ധായാം പ്രബുദ്ധ്യതേ । പക്വതാമുപയാതേ ച ഗർഭസ്യ നിഃശ്വാസോച്ഛ്വാസ ഗർഭാശയോപസ്നേഹോപസ്വേദനൈർ വർദ്ധനമ് ॥

സകൃത് । പ്രസൂതാ നാരീ യല്ലിംഗമംഗം ബാഹ്യദ്രവ്യം വാ പരാമൃശതി തല്ലിംഗമസ്യാ ഗർഭമാദിശേൽ ॥

സാ — യാതൊരു സ്ത്രീ വലത്തുകാൽ മുമ്പിൽവെച്ച് സഞ്ചരിക്കുന്നു, യാതൊരുവളുടെ വലത്തെ കൈ അധികം ബലമുള്ളതായി ഭവിക്കുന്നു, യാതൊരുവൾ വലത്തുഭാഗംകൊണ്ടു വ്യാപരിക്കുന്നു, യാതൊരുവളുടെ വലത്തെ മുലയിൽ ആദ്യം പാൽ കാണപ്പെടുന്നു, യാതൊരുവളുടെ കുക്ഷി വലത്തുഭാഗം ഉയൎന്നതായിരിക്കുന്നു, യാതൊരുവളുടെ ഗർഭം പരിമണ്ഡലം (വട്ടം) ആയിരിക്കുന്നു, യാതൊരുവൾ പുല്ലിംഗനാമങ്ങളായ വസ്തുക്കളെ കാണുന്നതിലും കേൾക്കുന്നതിലും അവയെപ്പററി ചോദിക്കുന്നതിലും താല്പൎയ്യമുള്ളവളായും പുല്ലിംഗനാമങ്ങളായ വസ്തുക്കളെ ഭക്ഷ്യമായി കിട്ടേണമെന്നു മോഹമുള്ളവളായും ഭവിക്കുന്നു, യാതൊരുവൾ പുല്ലിംഗനാമങ്ങളായവയെ സ്വപ്നത്തിൽ കാണുന്നവളും, പ്രസന്നങ്ങളായ മുഖത്തോടും വൎണ്ണത്തോടും കൂടിയവളും തീക്ഷ്ണമായ വിശപ്പോടുകൂടിയവളും ഉത്സാഹിയുമായി രോഗമില്ലായ്മയോടുകൂടിയവളും പുരുഷസംഗത്തിങ്കൽ ആഗ്രഹമില്ലാത്തവളും പുത്രനെ പ്രസവിക്കുന്നു. ഇതിന്നു വിപരീതമായിരുന്നാൽ കന്യകയെയാണ് പ്രസവിക്കുക. വൈപരീത്യത്തിങ്കൽ വലത് എന്നു പറഞ്ഞേടത്തെല്ലാം ഇടത് എന്നും, പുന്നാമമെന്നു പറഞ്ഞേടത്തെല്ലാം സ്ത്രീനാമമെന്നും, പരിമണ്ഡലസ്ഥാനത്തു ദീർഘമെന്നും, തീക്ഷ്ണസ്ഥാനത്തു മന്ദമെന്നും, ഉത്സാഹമെന്നിടത്ത് അധോമുഖമെന്നും, പുരുഷാനിച്ഛാസ്ഥാനത്തു പുരുഷാഭിലാഷമെന്നും ഗ്രഹിക്കേണം. സ്ത്രീപുരുഷപ്രസവലക്ഷണങ്ങൾ രണ്ടും മിശ്രമായിരുന്നാൽ നപുംസകത്തെയും പ്രസവിക്കും. ഗർഭിണി പ്രസവിക്കുന്നത് എന്തു കുട്ടിയായിരിക്കുമെന്നു ആരെങ്കിലും ചോദിക്കുന്ന സമയത്ത് ഗർഭിണി ഏതുലിംഗത്തിലുള്ള അവയവത്തെയോ ബാഹ്യവസ്തുവിനെയോ സ്പർശിക്കുന്നുവോ ആ ലിംഗത്തോടുകൂടിയ കുട്ടിയെ പ്രസവിക്കുമെന്നും ആദേശിക്കണം. ശേഷം സ്പഷ്ടം.

യദാ തു മാർഗ്ഗഗോ വായുർഗർഭസ്യ രസവാഹിനി സ്രോതസി ശോഷയതി തദാ വാതരോഗീ ഹീനാംഗോ വാ ജായതേ । ബഹൂനി വാ വർഷാണ്യുദരേ തിഷ്ഠതി ॥

സാ — രോഗാദികാരണം, വാതകോപം മുതലായവ കാരണം ഗർഭശരീരത്തിന്നു ദോഷം വരുമെന്നു പറയുന്നു — വായു തന്റെ മാർഗ്ഗത്തെവിട്ട് അന്യമാർഗ്ഗഗനായിട്ട് ഗർഭത്തിന്റെ രസവാഹികളായ സ്രോതസ്സുകളെ

യദാ തു കാർശ്യാന്നോപഹന്തി അനുപഹതാനി വാ സ്രോതോമുഖാ പിധത്തേ തദാ സംസ്കാരവാഹ്യം ഭവതി । തത്ര സംസ്കാരോ വാജീകരം വസ്ത്യഭ്യംഗവ്യവഹാരശ്ചേതോഹർഷണാനി ച । താനി ഹി ശുക്രേ ബലമാദധാനാനി സ്രോതാംസ്യസ്യാപ്യായന്തീതി ।

സാ—യാതൊരിക്കൽ കൃശമായ വരതം മുമ്പാണ്ടെ പ്രകാരം ശുക്ലത്തെ സമഗ്രമായി ഉപഹനിക്കാതെ അല്പംമാത്രം ഉപഹനിക്കുകയോ, അല്ലെങ്കിൽ ശുക്ലത്തിന്ന ഉപഹനനം ചെയ്യാതെ കണ്ട് സ്രോതോമുഖത്തെ മൂടുകമാത്രം ചെയ്കയോ ചെയ്യുന്ന അപ്പോൾ ഉണ്ടാകുന്ന ഗർഭം സംസ്കാരവാഹ്യം എന്ന പ്രത്യേകനാമത്തോടുകൂടിയ നപുംസകമായി ഭവിക്കും. സംസ്കാരമെന്നാൽ വാജീകരണങ്ങളായ യോഗങ്ങളും വസ്തികളും അഭ്യംഗങ്ങളും മനസ്സിനെ ഹർഷിപ്പിക്കുന്നവയായ ഇതരവസ്തുക്കളും ആകുന്നു. ഇവകൾ ശുക്ലത്തിങ്കൽ ബലംകൊടുത്ത് സ്രോതസ്സുകളെ തുറപ്പിക്കുന്നതുകൊണ്ടാണ് ഇവയെ സംസ്കാരമെന്ന പറയുന്നത്, സംസ്കാരവാഹ്യം എന്ന ചൊല്ലുവാൻ ഇവക സംസ്കാരങ്ങളെക്കൊണ്ടു പ്രയോജനമില്ലാത്ത നപുംസകം എന്നർത്ഥം. എന്തു സംസ്കാരം ചെയ്താലും ആ സന്താനത്തിന്ന സ്ത്രീഗമനശക്തി ഉണ്ടാകയില്ലെന്ന സാരം.

യദാല്പബീജോല്പബലഃ പുമാനുദ്വേഗഃ സ്ത്രീദോഷയുക്തോന്യകാമോ വാ രത്യാം വ്യവായപ്രതിഘാതം കരോതി യദാ വാ നാരീ പുംസസ്ത്വദാസേക്യം നാമ ഭവതി । തച്ഛുക്രാസ്വാദനാദ്ധ്വജോച്ഛ്രായം ലഭതേ ॥

സാ—അല്പബീജനായോ അല്പബലനായോ ഉദ്വേഗനായോ സ്ത്രീദോഷത്തോടുകൂടിയവനായോ അന്യസ്ത്രീയിൽ കാമത്തോടുകൂടിയവനായോ രതിചെയ്ത് പുരുഷൻ സ്ത്രീയുടെ രതിക്ക പ്രതിബന്ധം വരുത്തുകയോ, അല്ലെങ്കിൽ ഈ അല്പബീജതാദികളോടുകൂടിയ സ്ത്രീ രതിചെയ്ത് പുരുഷന്റെ രതിക്ക പ്രതിബന്ധം വരുത്തുകയോ ചെയ്താൽ ആ ഗർഭിച്ചുണ്ടാകുന്ന ശിശു ആസേക്യം എന്ന പേരോടുകൂടിയ ഒരു പ്രത്യേകമായ നപുംസകമായി ഭവിക്കും. ആസേക്യത്തിന്ന തന്റെയോ അന്യന്റെയോ ശുക്ലം വായിൽ ആക്കി ആസ്വദിച്ചാൽ മാത്രമേ ലിംഗം ഹർഷിച്ച് പൊങ്ങുകയുള്ളൂ. വായിൽ ശുക്ലത്തിന്റെ ആസേചനത്തെ അപേക്ഷിക്കുന്നതുകൊണ്ട് ആസേക്യം എന്ന പേർ കൊടുത്തിരിക്കുന്നു.

ന്നാണ്) ആ സന്താനത്തിനുണ്ടാകുന്ന കുട്ടികളെല്ലാം മരിച്ചുപോകയും ചെയ്യും. [‘ജാതം ജാതം’ എന്നുള്ള ലിംഗവിശേഷംകൊണ്ട് നപുംസകമെന്നും കിട്ടുന്നു.]

**യദാ പുനഃ സോഽവയവഃ സ്ത്രീകരാണാഞ്ച ശരീരസംശ്രയാണാമയോഗ്രസ്തനാദീനാം നിവ്വൃത്തകാ യേ ബീജാംശാസ്തേഷാമേകദേശസ്തദാ സ്ത്ര്യാകൃതിപ്രായാമസ്ത്രീം വാർത്താം നാമ ജനയതി । താം സ്ത്രീവ്യാപദമാചക്ഷതേ ॥**

സാ—യാതൊരിക്കൽ ആ അവയവ (അതായത് മുമ്പത്തെ ബീജഭാഗമായ അവയവം) ത്തിന്റേയും മുമ്പു പറയപ്പെട്ടവയും ശരീരസംശ്രയങ്ങളുമായ അയോഗ്രസ്തനാദി മുതലായ സ്ത്രീകരനിവ്വൃത്തകരാവയവങ്ങളുടെ നിവ്വൃത്തകങ്ങളായ ബീജാംശങ്ങളുടേയും ഏകദേശം ദുഷിക്കപ്പെടുന്നുവോ അപ്പോൾ വാർത്താ എന്ന പേരായ സ്ത്രീപ്രജയെ ജനിപ്പിക്കുന്നു. ആ പ്രജ മിക്കവാറും സ്ത്രീയുടെ ആകൃതിയുള്ളതും, എന്നാൽ സ്ത്രീയെക്കൊണ്ടുള്ള കാര്യത്തെ ചെയ്യാത്തതുകൊണ്ട് സ്ത്രീയല്ലാത്തതുമായിരിക്കും. ഇങ്ങിനെയുള്ള ‘വാർത്ത’ യെ സ്ത്രീവ്യാപത്ത് എന്നും പറയുന്നു. ഇതിനെ സ്ത്രീബീജദോഷമൂലകങ്ങളായ വികൃതികൾ പറയപ്പെട്ടു. ഇനി പുരുഷബീജദോഷംകൊണ്ടുള്ളവയെ പറയുന്നു.

**ഏവമേവ പുംസോ യദാ ശുക്രാഖ്യേ ബീജേ ബീജം പ്രദുഷ്യതീത്യാദി യോജയേദ്വന്ധ്യം പൂതിപ്രജം തഥാ പുരുഷാകൃതിപ്രായമപുരുഷം തൃണപൂളികം നാമ ജനയതി । ഇത്യേതേ മാതൃജാനാം പിതൃജാനാഞ്ചാവയവാനാം വികൃതിവ്യാഖ്യാതാ ॥**

സാ—ഇപ്രകാരം സ്ത്രീയുടെ രക്തമെന്ന ബീജത്തിൽ ഗർഭാശയനിവ്വൃത്തകമായ ബീജാംശം ദുഷിക്കുന്നതുപോലെതന്നെ പുരുഷന്റെ ശുക്ലമെന്ന ബീജത്തിങ്കൽ ശുക്ലാശയനിവ്വൃത്തകമായ ബീജം ദുഷിക്കുന്നു എന്നു മുതലായി മുമ്പത്തെപ്രകാരം എല്ലാം യോജിപ്പിച്ചുകൊള്ളണം. ആകയാൽ വന്ധ്യയായ സ്ത്രീപ്രജയെ സ്ത്രീ ജനിപ്പിക്കുന്നതുപോലെ വന്ധ്യനായ പുരുഷനെ പുരുഷനും ജനിപ്പിക്കുന്നു. വന്ധ്യൻ-പുത്രനുണ്ടാകാത്തവൻ. സ്ത്രീ പൂതിപ്രജയെ എന്നപോലെ പുരുഷൻ പൂതിപ്രജനേയും ജനിപ്പിക്കും. (ഇവന്നുണ്ടാകുന്ന കുട്ടികളെല്ലാം മരിക്കും) ആ പ്രകാരംതന്നെ പ്രായേണ പുരുഷാകൃതിയുള്ളവനും അപുരുഷനുമായ തൃണപൂളി എന്ന പുരുഷനേയും (സ്ത്രീ വാർത്തയെ എന്നപോലെ) ജനിപ്പിക്കും. ഇവൻ ആകൃതികൊണ്ടു പുരുഷനും കാര്യംകൊണ്ട് അപുരുഷ

നുഭവിക്കും, ഇപ്രകാരം മാതൃജങ്ങളും പിതൃജങ്ങളുമായ അവയവങ്ങൾക്കുണ്ടാകുന്ന വികാരം പറയപ്പെട്ടു.

ഏവം സാത്മ്യജാനാം രസജാനാം സത്വജാനാംച്ചാവയവാനാം വികൃതിർവ്യാഖ്യാതാ ഭവതി । യസ്യ യസ്യ ഹ്യംഗാവയവസ്യ ബീജേ ബീജാംശേ വാ ഉപതപ്തിർഭവതി തസ്യ തസ്യാംഗാവയവസ്യ വികൃതിരുപജായതേ । നോപജായതേ ത്വനുപതാപാത് ॥

സാ—ഇതുപോലെതന്നെ സാത്മ്യജങ്ങളും രസജങ്ങളും സത്വജങ്ങളുമായ അവയവങ്ങൾക്കുണ്ടാകുന്ന വികാരവും പറയപ്പെട്ടു. സാത്മ്യജങ്ങൾ=ആയുരാരോഗ്യാദികൾ. രസജങ്ങൾ=ശരീരസ്ഥൈര്യസംഹതാദികൾ. സത്വജങ്ങൾ=ശൌചാദികൾ (ഇവ അദ്രവ്യങ്ങളായ അവയവങ്ങളാണ്. ഇവയെ അംഗവിഭാഗത്തിൽ വിവരിക്കും) സാത്മ്യം, രസം, സത്വം എന്നിവയാകുന്ന കാരണങ്ങൾ നാനാപ്രകാരത്തിൽ ദുഷിച്ചാൽ തൽകാര്യങ്ങളായ അവയവങ്ങൾക്കും പലപ്രകാരത്തിലുള്ള വികാരം ഭവിക്കുമെന്ന സാരം. എന്നുതന്നെയല്ല, ഏതേതു അംഗാവയവത്തിന്റെ ബീജത്തിലോ ബീജാംശത്തിലോ ഉപതാപം ഭവിക്കുന്നുവോ അതാതു അംഗാവയവത്തിനു വികാരം ഭവിക്കും. ഉപതാപം ഭവിക്കാത്തപക്ഷം വികാരമുണ്ടാകയുമില്ല.

യദാ ച ഖലു ഗർഭിണ്യനാരതമേവ വാതളാന്യാസേവേത തദാസ്യാ വായുഃ പ്രകുപിതഃ ശരീരമനുസർപ്പൻ ഗർഭാശയമുപതിഷ്ഠമാനോ ഗർഭസ്യ ജഡബധിരമൂകമിന്മിണഗദ്ഗദഖഞ്ജകുബ്ജവാമനഹീനാംഗാധികാംഗചാപല്യം വാ വാതവികാരം കരോതി । തഥാ വായുവത് പിത്തമപി ഖലതിപലിതശ്മശ്രുഹീനതാതാമ്രനഖകേശരോമപൈംഗല്യാദീനി । ശ്ലേഷ്മാ തു കുഷ്ഠകിലാസസദന്തതാദീനി । ത്രിവർഗ്ഗോ മിശ്രാൻ വികാരാൻ ॥

സാ—ഗർഭിണിയായ സ്ത്രീ അനാരതം (നിരന്തരം) വാതകരങ്ങളായ ദ്രവ്യങ്ങളെ ശീലിച്ചുംകൊണ്ടിരുന്നാൽ അവൾക്ക് വായു ഏററവും കോപിച്ച് ശരീരം വഴിയായി വ്യാപിച്ച് ഗർഭാശയത്തിൽ ചെന്നുചേർന്നിട്ട് ഗർഭത്തിന്ന് ജഡബധിരതാദികളും അതുപോലെയുള്ള മററു വാതവികാരത്തെയും ഉണ്ടാക്കും. ജഡത്വം=മൂഢത്വം. ബധിരത്വം=ചെവികേൾക്കായ്ക. മൂകത്വം=മിണ്ടാൻ വയ്യായ്ക. മിന്മിണത്വം=അനുനാസികവാചിത്വം. ഗദ്ഗദത്വം=ഖണ്ഡസംസാരത്വം. ഖഞ്ജത്വം=കാൽമുടന്ത്. കുബ്ജത്വം=കൂന്ന്. വാമനത്വം=കുള്ളത്തം. ഹീനാംഗ

ഘാതകരാഃ । തദ്യഥാ— വ്യവായവ്യായാമകർശനാഭിഘാതാതിമാത്രസംക്ഷോഭവിഷമാസനരാത്രിജാഗരണദിവാസ്വപ്നവേഗവിധാരണാജീർണ്ണാതപാഗ്നിക്രോധശോകഭയോത്രാസോപവാസോൽകടകവിഷമകഠിനാസനശ്വഭ്രകൂപപ്രപാതാപ്രിയാവലോകനശ്രവണാദയഃ । സമാസതസ്സർവ്വമതിഗുരൂഷ്ണതീക്ഷ്ണരൂക്ഷമന്നപാനം ദാരുണാശ്ച ചേഷ്ടാഃ ॥

സാ— ഗർഭിണിയായവൾ ഗർഭസ്ഥശിശുവിന്റെ യോഗക്ഷേമങ്ങൾക്ക സമാനമായ യോഗക്ഷേമങ്ങളോടുകൂടിയവളായിരിക്കണം. എന്നതുകൊണ്ട് വിശേഷിച്ചും ഗർഭിണിയെ ഇഷ്ടമായും പത്ഥ്യമായുമുള്ള ദ്രവ്യങ്ങളെക്കൊണ്ട് ഗർഭത്തിന്നുപഘാതം വരുത്തുന്ന ഭാവങ്ങളിൽനിന്നു രക്ഷിക്കണം. ഗർഭം വർദ്ധിച്ചുവരുന്ന തോതനുസരിച്ച് ഗർഭമാതാവു ഹേതുവായിട്ടു ഗർഭിണി ആഹാരത്തെ സ്വീകരിക്കാതിരിക്കുകയും അവൾ ഉണ്ണുന്ന ആഹാരത്തിന്റെ രസത്തെ ഗർഭം അപഹരിക്കുകയും ചെയ്യുന്നതുകൊണ്ട് അവൾക്ക ബലക്ഷയം വരും. അതുകൊണ്ട് ബലത്തെ രക്ഷിക്കണമെന്നു താൽപര്യം. വ്യവായാദികളായി താഴെ പറയപ്പെടുന്നവ ഗർഭത്തിന്നുപഘാതം വരുത്തുന്നവയാകുന്നു. എന്തെന്നാൽ:— വ്യവായം=മൈഥുനം. വ്യായാമം=ദേഹായാസം. കർശനം=രൂക്ഷതാദികളോടുകൂടിയ ദ്രവ്യങ്ങളെക്കൊണ്ട് ദേഹം മെലിപ്പിക്കൽ. അഭിഘാതം=ചതവ്; മുറി. അതിമാത്രസംക്ഷോഭം=വളരെ ഇളക്കമുള്ള വാഹനത്തിലേറി പോകൽ. രാത്രിജാഗരണം=രാത്രിയിൽ ഉറങ്ങായ്ക. ദിവാസ്വപ്നം=പകലുറക്കം. വേഗവിധാരണം=മലമൂത്രാദ്യപ്രവൃത്തി. അജീർണ്ണാതപാഗ്നിക്രോധശോകഭയോത്രാസോപവാസങ്ങൾ സ്പഷ്ടങ്ങൾ. ഉൽകടകവിഷമകഠിനാസനം=കുന്തിച്ചിരിക്കൽ, സമമല്ലാത്തതും കട്ടിയുള്ളതുമായ ആസനത്തിന്മേലിരിക്കൽ എന്നിവ. ശ്വഭ്ര.........ശ്രവണാദികൾ=ശ്വഭ്രം (=കുഴി) കൂപം (കിണറ്) എന്നിവയിൽ ചാടുക, അപ്രിയങ്ങളായവയെ കാണുകയോ കേൾക്കുകയോ ചെയ്യുക മുതലായവ. ആദിശബ്ദംകൊണ്ട് എല്ലാത്തരം മിഥ്യായോഗാദികളേയും ഗ്രഹിക്കണം. ചുരുക്കത്തിൽ അധികം ഗുരുത്വവും ഉഷ്ണത്വവും തീക്ഷ്ണതയും ഉള്ള അന്നപാനങ്ങളും ദാരുണങ്ങൾ (ഭയങ്കരങ്ങൾ) ആയ ചേഷ്ടകളും എല്ലാം തന്നെ ഗർഭത്തിന്നു കേടുവരുത്തുന്നവയാണ്.

തഥാ ദേവതാരക്ഷോനുചരപരിരക്ഷണാർത്ഥം ന രക്താനി വാസാംസി ധാരയേന്ന [illegible] മദ്യമാംസമശ്നീ

യാൽ । യച്ചാന്യദപി വൃദ്ധസ്ത്രിയോ ബ്രൂയുഃ । പ്രതതംചോത്താനാശ
യിന്യാഃ പുനർഗ്ഗർഭസ്യ നാഭ്യാശ്രയാ നാഡീ കണ്ഠമനുവേഷ്ട്യ വ്യാ
പാദനം കരോതി । വിവൃതശയാ നക്തചാരിണീ ചോന്മത്തം ജന
യതി । കലഹശീലാ ഽപസ്മാരിണം । വ്യവായശീലാ ദുർവ്വപുഷമഹ്രീ
കം സ്ത്രൈണം വാ । ശോകനിത്യാ ഭീതമപചിതമല്പായുഷം വാ ।
അഭിധ്യാത്രീ പരോപതാപിനമീർഷ്യലും സ്ത്രൈണം വാ । സ്തേ
നാ ത്വായാസബഹുലമതിദ്രോഹിണമകർമ്മശീലം വാ । അമർഷിണീ
ചണ്ഡമൗപധികം വാ । സ്വപ്നശീലാ തന്ദ്രാലുമബുധമല്പാഗ്നിം
വാ । മദ്യനിത്യാ തൃഷ്ണാലുമല്പസ്മൃതിമനവസ്ഥിതം വാ । ഗോധാമാം
സപ്രായാ ശാർക്കരിണം ശനൈർമ്മേഹിനം വാ । വരാഹമാംസനിത്യാ ര
ക്താക്ഷം ക്രഥനമതിപരുഷരോമാണം വാ । മത്സ്യമാംസനിത്യാ ചി
രനിമേഷം സ്തബ്ധാക്ഷം വാ । മധുരനിത്യാ പ്രമേഹിണം മൂകമതി
സ്ഥൂലം വാ । അമ്ലനിത്യാ രക്തപിത്തിനം ത്വഗക്ഷിരോഗിണം
വാ । ലവണനിത്യാ ശീഘ്രവലീപലിതം ഖലതികം വാ । തിക്ത
നിത്യാ ശോഷിണമബലമനുപചിതം വാ । കടുകനിത്യാ ദുർബ്ബലമല്പ
ശുക്രമനപത്യം വാ । കഷായനിത്യാ ശ്യാവമാനാഹിനമുദാവർത്തിനം
വാ । യദ്യച്ച യസ്യ യസ്യ വ്യാധേർന്നിദാനം തത്തദാസേവമാനാന്ത
ർവ്വത്നീ സ്ത്രീ തത്തദ്വികാരബഹുലമപത്യം ജനയതി । ഏതേന പി
തൃജാ അപി ശുക്രദോഷാ വ്യാഖ്യാതാഃ ॥

സാ—അപ്രകാരംതന്നെ ഗർഭിണിയായവൾ ഗർഭോപഘാതം വ
രാതിരിപ്പാനും ദേവതമാരുടെയും രക്ഷസ്സുകളുടെയും ബാധവരാതെ ക
ഴിപ്പാനുമായിട്ട് ചുകന്ന വസ്ത്രങ്ങളെ ധരിക്കാതിരിക്കയും വാഹനം ക
യറാതിരിക്കയും മദ്യമാംസങ്ങളെ ഭക്ഷിക്കാതിരിക്കയും വേണം. ഇതുകൂടാ
തെയും വൃദ്ധസ്ത്രീകൾ എന്തെല്ലാം അരുതെന്നു പറയുന്നുവോ അവയും
വർജ്ജിക്കണം. ഗർഭിണി എപ്പോഴും മലർന്നുകിടന്നാൽ ഗർഭത്തിന്റെ നാ
ഭിയിൽ കെട്ടപ്പെട്ടതായി മുമ്പുപറഞ്ഞ നാഡി (=കുഴൽ) കഴുത്തിൽ ചു
റ്റി ഗർഭത്തിനു ഹാനിവരുത്തും. വിവൃതശയന (=വായ്‌പിളർന്നുകിടക്കു
ന്നവൾ) യാകട്ടെ രാത്രിയിൽ സഞ്ചരിക്കുന്നവളാകട്ടെ ചെയ്താൽ ഉ
ന്മാദമുള്ള കുട്ടിയെ പ്രസവിക്കും. കലഹശീലയായിരുന്നാൽ അപസ്മാര
മുള്ള കുട്ടിയെ പ്രസവിക്കും. മൈഥുനശീലയായിരുന്നാൽ ദേഹത്തിനു
ഭംഗിയില്ലാത്തവനോ ലജ്ജയില്ലാത്തവനോ സ്ത്രീപ്രിയനോ ആയ കുട്ടി

യെ പ്രസവിക്കും. വ്യസനശീലയായിരുന്നാൽ ഭീരുവോ ക്യശനോ അല്പായുസ്സോ ആയ കുട്ടിയെ പ്രസവിക്കും. അഭിദ്ധ്യായിനി (പരദ്രോഹചിന്താശീല) യായിരുന്നാൽ പരോപദ്രവകാരിയോ അസൂയാലുവോ സ്ത്രീജിതനോ ആയ കുട്ടിയെ പ്രസവിക്കും. സ്തേനാ (കക്കുന്നശീലമുള്ളവൾ) ആയിരുന്നാൽ പലവിധം ആയാസങ്ങളോടുകൂടിയവനോ ദ്രോഹിയോ ഉത്സാഹിക്കാത്തവനോ ആയ കുട്ടിയെ പ്രസവിക്കും. ക്രോധശീലയായവൾ ക്രോധശീലനോ ഔപധിക (കപടജീവി) നോ ആയ കുട്ടിയെ പ്രസവിക്കും. നിദ്രാശീലയായിരുന്നാൽ നിദ്രാശീലനോ പാമരനോ അഗ്നിബലം കുറഞ്ഞവനോ ആയ കുട്ടിയെ പ്രസവിക്കും. നിത്യം മദ്യം ശീലിക്കുന്നവളായിരുന്നാൽ തൃഷ്ണാലുവോ സ്മൃതിഭ്രംശമുള്ളവനോ ബുദ്ധിക്കുറച്ചിലുള്ളവനോ ആയ കുട്ടിയെ പ്രസവിക്കും. ഗോധാ (ഉടുമ്പ്) മാംസം ശീലിക്കുന്നവളായിരുന്നാൽ അശ്മരീരോഗമോ ശനൈർമ്മേഹമോ ഉള്ള കുട്ടിയെ പ്രസവിക്കും. വരാഹ (പന്നി) മാംസത്തെ ശീലിക്കുന്നവൾ കണ്ണു ചുകന്നവനോ ക്രഥന (കൂർക്കംവലിക്കുന്നവൻ) നോ പരുപരുത്ത രോമത്തോടുകൂടിയവനോ ആയ ശിശുവിനെ പ്രസവിക്കും. മത്സ്യമാംസനിത്യയായവൾ ചിമ്മി മിഴിക്കാത്തവനോ കണ്ണിളകാത്തവനോ ആയ ശിശുവിനെ പ്രസവിക്കും. നിത്യം മധുരംശീലിക്കുന്നവൾ പ്രമേഹിയോ മൂകനോ അതിസ്ഥൂലനോ ആയവനേയും, അമ്ലനിത്യയായവൾ രക്തപിത്തമോ ത്വഗ്രോഗമോ നേത്രരോഗമോ ഉള്ളവനേയും, ലവണനിത്യയായവൾ വേഗത്തിൽ ചുളിയും നരയും ഉള്ളവനോ കഷണ്ടിക്കാരനോ ആയവനേയും തിക്തരസത്തെ നിത്യം ശീലിക്കുന്നവൾ ക്ഷയമോ ബലഹാനിയോ മെലിച്ചിലോ ഉള്ളവനേയും, നിത്യം എരിവുരസം ശീലിക്കുന്നവൾ ബലഹീനനോ അല്പശുക്ലനോ സന്താനമില്ലാത്തവനോ ആയവനേയും, ചവർപ്പുരസം നിത്യം ശീലിക്കുന്നവൾ കറുവാളിച്ചവനോ മേൽവയർ വീർപ്പുള്ളവനോ ഉദാവർത്തമുള്ളവനോ ആയവനേയും പ്രസവിക്കും. എന്നുവേണ്ട യാതൊന്ന് യാതൊരു രോഗത്തിനു കാരണമോ അതിനെ ഗർഭിണി ശീലിക്കുന്നതായാൽ തജ്ജന്യമായ രോഗം അധികമുള്ള കുട്ടിയെ പ്രസവിക്കും. ഇപ്പറഞ്ഞതുകൊണ്ട് പിതാവിന്റെ ശുക്ലദോഷംകൊണ്ടു ഗർഭത്തിനു വരുന്ന വികൃതിയും പറയപ്പെട്ടു.

ഇനി ഈ പ്രകരണത്തെ ഉപസംഹരിക്കുന്നു:—

അസ്മാൽ പ്രകീർണ്ണസംക്ഷേപമിച്ഛന്തോ സദ്യഃപാതമനാമയപ്രചാരതാം । വിശേഷേണ നാരീ । വ്യാധീംശ്ചാസ്യാ മൃദുമധുരശിശിരസുഖ

രൈരൌഷധാഹാരവിഹാരൈരുപാചരേൽ । ന ചാസ്യാം വമനാദീനി പ്രയോജയേൽ । ന രക്താവസേചനമ് । കേവലന്ത്വഷ്ടമം മാസമുപാദായാസ്ഥാപനമനുവാസനം വാ । വമനാദിസാദ്ധ്യേഷു പുനർവികാരേഷു മൃദുഭിസ്തദൎത്ഥകാരിഭിൎവ്വാപക്രമേൽ । പൂൎണ്ണമിവ തൈലപാത്രമസംക്ഷോഭയൻ ഗൎഭിണീമുപാചരേദിതി ॥

സാ—അതുകൊണ്ടു് സന്താനസമ്പത്തിനെ ഇച്ഛിക്കുന്നവരായ മാതാപിതാക്കന്മാർ അവനവനെ വഴിപോലെ ഉപാചരിക്കണം. വിശേഷിച്ചും സ്ത്രീ ഇതിൽ മനസ്സിരുത്തേണ്ടതാണു്. ഗൎഭിണിക്കുണ്ടായ വ്യാധികളെ മൃദുമധുരശീതസുഖങ്ങളായ ഔഷധങ്ങളെക്കൊണ്ടും ആഹാരവിഹാരങ്ങളെക്കൊണ്ടും വേണം ചികിത്സിക്കുവാൻ. ഗൎഭിണിയായവൾക്കു വമനാദികളായ കൎമ്മങ്ങളെ ന്യായ്യാപേക്ഷയാ ചെയ്യുന്നതായി വന്നാലും ചെയ്യരുതു. രക്തമോക്ഷണവും അരുതു. എട്ടാംമാസംമുതൽക്കു കഷായവസ്തിയോ സ്നേഹവസ്തിയോ മാത്രം ചെയ്യാം. വമനാദികളായ കൎമ്മങ്ങളെക്കൊണ്ടു സാദ്ധ്യങ്ങളായ കഷ്ടരോഗങ്ങളുണ്ടായാലാകട്ടെ മൃദുക്കളായോ തദൎത്ഥകാരികളായോ ഉള്ള ഔഷധങ്ങൾ പ്രയോഗിച്ചു് ചികിത്സിക്കണം. തദൎത്ഥകാരികൾ=വ്യാധിശമനത്തെ പ്രകാരാന്തരേണ സാധിക്കുന്നവ. തൈലംകൊണ്ടു പൂൎണ്ണമായ പാത്രത്തെ എങ്ങിനെ എളക്കാതിരിക്കുന്നുവോ അങ്ങിനെതന്നെ എളക്കാതെവേണം ഗൎഭിണിയെ ചികിത്സിപ്പാൻ.

ഭവതി ചാത്ര—

ഇത്യനാത്യയികേ വ്യാധൌ വിധിരാത്യയികേ പുനഃ
തീക്ഷ്ണൈരപി ക്രിയായോഗൈഃ സ്ത്രിയം യത്നേന പാലയേൽ.
സ്ത്രീ ഹി മൂലമപത്യാനാം സ്ത്രീ ഹി രക്ഷതി രക്ഷിതാ
സൎവ്വാശ്രമാണാം പ്രഥമം ഗൃഹസ്ഥത്വമനിന്ദിതമ് ॥
ജരായുണാ മുഖേ ഛന്നേ കണ്ഠേ ച കഫവേഷ്ടിതേ
വായോൎമ്മാൎഗ്ഗനിരോധാച്ച ന ഗൎഭസ്ഥഃ പ്രരോദിതി ॥

സാ—ഇപ്പറഞ്ഞ പ്രകാരമാണു് അനാത്യയികം (=സ്വല്പം) ആയ വ്യാധികളിൽ ചെയ്യേണ്ട വിധി. ആത്യയികമായ വ്യാധി ഗൎഭിണിക്കുണ്ടായാലാകട്ടെ ഇവിടെ നിഷേധിക്കപ്പെട്ടവയായ തീക്ഷ്ണപ്രയോഗങ്ങളെച്ചെയ്തിട്ടും സ്ത്രീയെ പണിപ്പെട്ടു രക്ഷിക്കണം. ഗൎഭത്തിന്നു ദോഷകരങ്ങളായ പ്രയോഗങ്ങളെയും സ്ത്രീയുടെ രക്ഷക്കായി ചെയ്യണമെന്ന

ത്ഥം. എന്തുകൊണ്ടെന്നാൽ — സ്ത്രീയാണ് സന്താനങ്ങൾക്കു മൂലം. സ്ത്രീയെ രക്ഷിച്ചാൽ അവൾ പുരുഷന്റെ സർവ്വാശ്രമപ്രധാനമായ ഗൃഹസ്ഥാശ്രമത്തെ രക്ഷിക്കും. സ്ത്രീ രക്ഷപ്പെട്ടാൽ പിന്നെയും സന്താനമുണ്ടാകാമല്ലോ എന്നു സാരം. തീക്ഷ്ണപ്രയോഗാദികളെക്കൊണ്ടു ഗർഭത്തിന്നു ഹാനിവരുമെങ്കിൽ ഗർഭം എന്തുകൊണ്ട് കരയുന്നില്ല എന്ന ശുശ്രൂഷുവായ ഏതിലോളിയുടെ ചോദ്യത്തിനു സമാധാനം പറയുന്നു. ജരായുണാ— ഗർഭസ്ഥശിശുവിന്റെ മുഖം ജരായുവിനാൽ മൂടപ്പെട്ടിരിക്കും. കഴുത്ത് കഫത്താൽ മൂടപ്പെട്ടിരിക്കും. വായുവിന്റെ മാർഗ്ഗം അടഞ്ഞുമിരിക്കും. അതുകൊണ്ടാണ് ഗർഭശിശു കരയാത്തത്. കരയുന്നതിനു വായയും കണ്ഠവും തുറക്കുകയും വായുവിനെ വ്യാപരിപ്പിക്കുകയും വേണമല്ലോ എന്നു ഭാവം.

ഇത്യഷ്ടാംഗസംഗ്രഹേ ശാരീരസ്ഥാനേ
ദ്വിതീയോഽധ്യായഃ
സമാപ്തഃ.

## തൃതീയോഽധ്യായഃ.

മേൽകാണിച്ചതുകൊണ്ട് ഗർഭത്തിന്റെ സംഭവസ്ഥിതിക്രമം പ്രദർശിപ്പിക്കപ്പെട്ടുവല്ലോ. ഇനി സംഭൂതമായ ഗർഭത്തിനു ദോഷംവരാതിരിക്കാനും ശരിയായി വളരുന്നതിനും സുഖപ്രസവത്തിനുമുള്ള ഉപചാരത്തെ പറയുന്നു. ഗർഭമെന്നതു ഗർഭിണിയെ ആശ്രയിച്ചിരിക്കുന്നതുകൊണ്ട് ഈ ഉപചാരം ചെയ്യേണ്ടതു ഗർഭിണിക്കാണ്. അതിനെ കാണിപ്പാനായി അദ്ധ്യായം ആരംഭിക്കുന്നു:—

**അഥാതോ ഗർഭോപചരണീയമദ്ധ്യായം വ്യാഖ്യാസ്യാമഃ । ഇതി ഹ സ്മാഹുരാത്രേയാദയോ മഹർഷയഃ ॥**

സാ— അനന്തരം ഗർഭോപചരണീയമെന്ന അദ്ധ്യായത്തെ പറവാൻപോകുന്നു. ആത്രേയാദികളായ മഹർഷികൾ ഇങ്ങിനെ പറഞ്ഞു.

**പ്രഥമേ മാസി ഗർഭിണീ ക്ഷീരമനുപസംസ്കൃതം മാത്രാവച്ഛീതം കാലേ കാലേ പിബേൽ । തസ്മിന്നപി ചാദ്യം ദ്വാദശരാത്രം ക്ഷീരോദ്ഭവം സർപ്പിശ്ശാലിപർണ്ണീപലാശാഭ്യാം ശൃതം കനകരജതക്വഥിതം ശീതമുദകമനുപാനം പിബേൽ । സ്വാദുശീതം ദ്രവപ്രാ**

യം സാത്മ്യഞ്ച സായംപ്രാതരാഹാരയേൽ । ന ചാഭ്യംഗോദ്വർത്ത നാനി സേവേത । യഥോക്താനി ച ദോഷകരാണി പരിഹരേദാ പഞ്ചമാന്മാസാദ്വിശേഷേണ ॥

സാ — ഗർഭിണിയായാൽ ആദ്യത്തെ മാസത്തിൽ അസാത്മ്യമായ ക്ഷീരത്തെ മാത്രയൊത്തുകൂടിയതും തണുപ്പുള്ളതുമായിട്ട് കാലംതോറും സേവിക്കണം. കാലംതോറുമെന്നതിന്ന രണ്ടുനേരത്തെ ആഹാരകാലങ്ങളിലുമെന്നർത്ഥം. മാത്രയൊത്തുകൂടി എന്നു പറഞ്ഞതു അജീർണ്ണപരിഹാരത്തിന്നാകുന്നു. അതിന്റെശേഷമായും ആദ്യം പന്ത്രണ്ടുദിവസം പാൽ കുടിക്കുന്നതിന്നു പകരമായി, പാലിൽനിന്നെടുത്തതായ നെയ്യ് ശാലിപർണ്ണി (=ഓരിലവേര്) പലാശം (=പ്ലാശിൻതൊലി) എന്നിവകൊണ്ടു സ്വർണ്ണപാത്രത്തിലോ വെള്ളിപ്പാത്രത്തിലോ കാച്ചി, അത് തണുത്തവെള്ളം അനുപാനമായി സേവിക്കണം. (നെയ്യ് കാച്ചുന്നതു സ്നേഹപാകപരിഭാഷയനുസരിച്ചുതന്നെയാണ് വേണ്ടത്) മധുരരസമായും ശീതമായും ദ്രവപ്രായമായും സാത്മ്യമായുമുള്ള അന്നത്തെ ഭക്ഷിപ്പിക്കണം. എണ്ണതേക്കുകയും മെഴുക്കിളക്കുന്നതിന്നായി ഉദ്വർത്തനം ചെയ്കയും അരുത്. കൂടാതെ ഗർഭത്തിന്നു ദോഷകരങ്ങളായി മുമ്പു പറയപ്പെട്ടവയെ (വ്യായാമാദികളെ) വർജ്ജിക്കയും വേണം. ഇത് അഞ്ചാംമാസംവരെ വിശേഷിച്ചും വേണ്ടതാണ്. അത്രയുംകാലം ഗർഭം അസ്ഥിരയായിരിക്കുന്നതുകൊണ്ട് എളുപ്പത്തിൽ ഗർഭപാതം ഭവിക്കും.

ദ്വിതീയേ മധുരൌഷധസിദ്ധം പയഃ പിബേൽ । തൃതീയേ തദേവ സർപ്പിർമ്മധുഭ്യാമ് । ചതുർത്ഥേക്ഷമാത്രനവനീതയുക്തമ് । പഞ്ചമേ ക്ഷീരസർപ്പിഃ । ഷഷ്ഠേ തദേവ മധുരൌഷധസിദ്ധമ് । സപ്തമേ ച । തസ്മിംസ്തു ഗർഭസ്യ കേശോൽപത്ത്യാ മാതുർവ്വിദാഹോ ഭവതീതി സ്ത്രിയോ ഭാഷന്തേ । നേതി ഭഗവാനാത്രേയഃ । ഗർഭോൽപീഡനാത്തു ദോഷാ ഹൃദയം പ്രാപ്യ വിദഹന്തി തതഃ കണ്ഡൂർജ്ജായതേ കണ്ഡൂയാ കിക്കിസമ് ॥

സാ — രണ്ടാംമാസത്തിൽ മധുരൌഷധ (മുന്തിരിങ്ങ, എരട്ടിമധുരം മുതലായവ) കൊണ്ടു കുറുകിയ പാൽ കുടിക്കണം. മൂന്നാംമാസത്തിൽ മധുരൌഷധസിദ്ധമായ പാൽതന്നെ നെയ്യും തേനുംചേർത്തു സേവിക്കണം. നാലാംമാസത്തിൽ ആ പാൽതന്നെ അക്ഷ (മുക്കഴഞ്ച്) പ്രമാണമായ വെണ്ണചേർത്തു സേവിക്കണം. അഞ്ചാമത്തെ മാസത്തിൽ ക്ഷീരസർപ്പിസ്സ് (=പാൽ കടഞ്ഞെടുത്ത നെയ്യ്) സേവിക്കണം. ആറാമത്തെ

മാസത്തിൽ ആ ക്ഷീരസർപ്പിസ്സുതന്നെ മധുരൌഷധങ്ങളെക്കൊണ്ടു കാച്ചി സേവിക്കണം. ഏഴാംമാസത്തിലും അങ്ങിനെതന്നെ. ആ മാസത്തിൽ (ഏഴിൽ) ഗർഭത്തിന്നു കേശരോമമുണ്ടാകുന്നതുകൊണ്ടു ഗർഭിണിക്കു വിദാഹം (=ഉൾപ്പുഴുക്കു) ഉണ്ടാകുമെന്നു സ്ത്രീകൾ പറയുന്നു. അങ്ങിനെയല്ലെന്നു ഭഗവാൻ ആത്രേയമഹർഷിയും പറയുന്നു. ഗർഭത്താൽ ഉൽപീഡിതങ്ങളായ വാതാദിദോഷങ്ങൾ ആ മാസത്തിൽ ഗർഭിണിയുടെ ഹൃദയത്തിൽ ചെന്നു വരായിട്ടു ഉൾപുഴുക്കുണ്ടാക്കുകയാകുന്നു, അപ്പോൾ ചൊറിച്ചിൽ ഉണ്ടാകുമെന്നും, അതുനിമിത്തം കിക്കിസം ഉണ്ടാകുമെന്നാണു ആത്രേയൻ പറയുന്നതു. കിക്കിസം=തൊലിപ്പുറത്തുള്ള തടിച്ചുകോലം (തൊലിന്നു വരവീണപോലെ തഴപ്പോടുകൂടെ മാറുകൾ ഉണ്ടാവുക). ഇതു മുല, വയറു, ആസനം, തുട ഇവയിലാണുണ്ടാവുക.

തത്ര കോലോദകേന നവനീതസ്യ മധുരൌഷധസിദ്ധസ്യ പാണിതലമാത്രമന്വഹം ദദ്യാൽ । ചന്ദനമൃണാലകല്ക്കൈർവ്വാ സ്തനോദരം മൃദ്നീയാൽ । ശിരീഷധാതകീസർഷപമധുകചൂർണ്ണൈർവ്വാ । കുടജാർജ്ജകബീജമുസ്താഹരിദ്രാകല്ക്കൈർവ്വാ । നിംബകോലസുരസമഞ്ജിഷ്ഠാകല്ക്കൈർവ്വാ । ശശഹരിണപൃഷതരുധിരയുക്തയാ വാ ത്രിഫലയാ । കരവീരപത്രകല്ക്കസിദ്ധേന ച തൈലേനാഭ്യംഗഃ । പരിഷേകഃ പുനർമ്മാലതീമധുകസിദ്ധേനാംഭസാ । കണ്ഡൂയനം വർജ്ജയേൽ । ത്വഗ്ഭേദവൈരൂപ്യപരിഹാരാർത്ഥം സ്നാനോദ്വർത്തനങ്ങളെ ശീലയേൽ । മധുരമാഹാരമല്പാല്പസ്നേഹലവണമല്പോദകാനുപാനം ഭുഞ്ജീത ॥

താ—മേൽപ്രകാരം ചൊറിച്ചിലും മാറലുമുണ്ടായാൽ ലന്തക്കുരുകഷായത്തിൽ മധുരൌഷധങ്ങൾ കല്ക്കംചേർത്തു കാച്ചിയ വെണ്ണനെയ്യു ഒരു പാണിതലം (=കർഷം) സേവിപ്പിക്കണം. ചന്ദനം, താമരവളയം ഇവ അരച്ചു കല്ക്കംകൊണ്ടു മുലയിലും വയറ്റത്തും പുരട്ടുകയും വേണം. ശിരീഷം (=വാകത്തൊലി), ധാതകീ (=താതിരിപ്പൂവു), സർഷപം (=കടുകു), മധുകം (=ഇരട്ടിമധുരം) എന്നിവയുടെ പൊടികൊണ്ടു മേല്പറഞ്ഞ സ്ഥാനങ്ങളിൽ തിരുമ്മുകയോ, കുടജബീജം (=കുടകപ്പാലയരി), അർജ്ജകബീജം (=തുമ്പക്കുരു), മുസ്താ (=മുത്തങ്ങ), ഹരിദ്രാ (=മരമഞ്ഞത്തൊലി) ഇവ അരച്ചു കല്ക്കംപുരട്ടി തിരുമ്മുകയോ ചെയ്യുകയുമാം. അല്ലെങ്കിൽ നിംബം (=വേപ്പിൻതൊലി), കോലം (=ലന്തക്കുരു), സുരസം (=തുളസി), മഞ്ജിഷ്ഠാ (=മഞ്ചട്ടിപ്പൊടി) ഇവ അരച്ചുപുരട്ടി തിരുമ്മുകയു

ളംകൊണ്ടു് കഷായവസ്തിയെ ചെയ്യണം. പുരാണമായ മലത്തെ ശോധിപ്പിക്കാനായിട്ടാണിതു്. പിന്നെ എരട്ടിമധുരം മുതലായ മധുരൗഷധങ്ങളെക്കൊണ്ടു കാച്ചിയ എണ്ണകൊണ്ടു് സ്നേഹവസ്തിയേയും ചെയ്യണം. അതു് വായുവിന്റെ അനുലോമനത്തിന്നാകുന്നു. വായു അനുകൂലമായാൽ ഗർഭിണി ഉപദ്രവമൊന്നുംകൂടാതെ സുഖമായി പ്രസവിക്കും. വായുവിന്റെ ആനുലോമ്യമാണു് സുഖപ്രസവത്തിന്നു കാരണമെന്നും, ആ ആനുലോമ്യം പുരാണമലത്തിന്റെ ശോധനംകൊണ്ടാണു ഉളവാക എന്നും സാരം.

ഗർഭിണീന്തു ന്യുബ്ജാമാസ്ഥാപയേദനുവാസയേച്ച । തഥാസ്യാ വിവൃതമാർഗ്ഗത്വാൽ സമ്യഗൌഷധമനുപ്രവിശതി ॥

സാ:— ഗർഭിണിയെ ആസ്ഥാപനവും അനുവാസനവും ചെയ്യുന്നതു് ന്യുബ്ജയാക്കീട്ടുവേണം. ന്യുബ്ജാ=മുട്ടുകുത്തി അധോമുഖിയായി നിൽക്കുന്നവൾ. അങ്ങിനെയായാൽ വയറു് ഇടുങ്ങുന്നതുകൊണ്ടു് വസ്തിമാർഗ്ഗം വിവൃതമായി ഭവിക്കുകയും, തന്നിമിത്തം ഔഷധം നല്ലവണ്ണം ഉള്ളിലേക്കു കടക്കുകയും ചെയ്യും. ''അഷ്ടമേ ക്ഷീരയവാഗ്വാം'' എന്നതുമുതൽ ഇതുവരെ പറഞ്ഞതെല്ലാം എട്ടാംമാസത്തിലെ വിധിയാകുന്നു.

തത ഊർദ്ധ്വം സ്നിഗ്ദ്ധാഭിർയവാഗൂഭിർജ്ജാംഗലരസൈശ്ചോപചരേദാ പ്രസവകാലാദിതി ഭഗവാൻ ധന്വന്തരിഃ ॥

സാ:— എട്ടാം മാസത്തിന്നുശേഷം പ്രസവകാലംവരെ സ്നിഗ്ദ്ധങ്ങളായ കഞ്ഞികൾ കൊടുത്തും ജാംഗലമാംസരസങ്ങളെ കൊടുത്തും ഗർഭിണിയെ ഉപചരിക്കേണമെന്നു് ഭഗവാൻ ധന്വന്തരി വിധിച്ചിരിക്കുന്നു. [ചരകനാകട്ടെ ജാംഗലമാംസരസത്തെ പറഞ്ഞിട്ടില്ല.]

നവമേ ത്വത ഏവാനുവാസനതൈലാൽ പിചും യോനൗ പ്രണയേൽ ഗർഭമാർഗ്ഗാശയയോഃ സ്നേഹനാർത്ഥമിതി । അനേന പ്രഥമമാസാദാരഭ്യ ക്രമേണ ഗർഭിണ്യാഃ പ്രസവകാലേ ഗർഭധാരിണീ കുക്ഷികടീപാർശ്വപൃഷ്ഠം മൃദു ഭവതി । വായുശ്ചാനുലോമസ്സംപദ്യതേ । മൂത്രപുരീഷേ ച പ്രകൃതിഭൂതേ ജരായുശ്ച മാർഗ്ഗം പ്രതിപദ്യതേ । പുത്രഞ്ചേഷ്ടം കല്യമായുഷ്മന്തം സുഖിനം സുഖേന കാലേ ബലവതീ പ്രസൂതേ ॥

സാ:— ഒമ്പതാം മാസത്തിൽ മേൽപറഞ്ഞ മധുരൗഷധസിദ്ധമായ അനുവാസനതൈലത്തിൽ ഒരു ശീല മുക്കി ആയതു യോനിയിൽ വെക്കണം. ഇങ്ങിനെ ചെയ്യുന്നതു ഗർഭാശയത്തിന്നും പ്രസൂതിമാർഗ്ഗത്തിന്നും

പ്രിയംവദാഃ പരിണതവയസഃ പ്രജനനകുശലാഃ പ്രഗൽഭാഃ കൃത്തനഖാഃ സ്ത്രിയസ്തിസ്രഃ സ്യൂതാദിവ്യാണിർവിശോപാസയന്ത്യഃ പര്യുപാസീരൻ ॥

സാ—ഇപ്രകാരം പ്രസവം അടുത്തവളായ ഗർഭിണിക്ക് കട്ടിലിന്മേൽ ഒക്ഷാവൃത്തത്തെ ബോധിക്കയും, താളിമാതളക്കായ മുതലായിട്ടുള്ള പുന്നാഗ മലം കയ്യിൽ പിടിപ്പിക്കയും ചെയ്തിട്ട് നല്ലവണ്ണം എണ്ണ തേപ്പിച്ച് കാച്ചുവെള്ളത്തിൽ കുളിപ്പിക്കുകയും പിന്നെ മൊന്തവെച്ചതായ ചുക്കഞ്ഞി കുടിപ്പിക്കയും വേണം. പിന്നെ നല്ല ചുവപ്പുള്ള കാളത്തോൽ വിരിച്ചുള്ളതും മൃദുവായുള്ളതും ആയ ശയനത്തിങ്കൽ മലർന്നു തുടകളും മടക്കിയും പൃഷ്ഠവും കാലിന്മേൽ വളഞ്ഞും വരുമാറ് കിടത്തി, നല്ല വസ്ത്രം ധരിച്ചുവരും വിശേഷസ്മരാരും കണ്ടാൽ ഭംഗിയുള്ളവരും വയസ്സുചെന്നവരും പ്രസവിപ്പിക്കുന്നതിൽ സാമർത്ഥ്യമുള്ളവരും പ്രഗൽഭമാരും നഖം മുറിച്ചവരുമായ സ്ത്രീകൾ ഗർഭിണിയെ പ്രിയങ്ങളായ വാക്കുകളാൽ ആശ്വാസിപ്പിച്ചുംകൊണ്ട് ശുശ്രൂഷിക്കണം.

അഥാസ്യാ ദദ്യാൽ കുഷ്ഠൈലാലാംഗലീവചാചവ്യചിത്രകചിരിബില്വചൂർണ്ണമുപാഘ്രാതും മുഹുർമ്മുഹുഃ । തഥാ ഭൂർജ്ജപത്രശിംശപാസർജ്ജരസധൂമമന്തരാന്തരാ ച । പാർശ്വപൃഷ്ഠകടീസക്ഥീനി കോഷ്ണേന തൈലേനാഭ്യജ്യാനുസുഖമസ്യാ മൃദ്നീയാൽ ॥

സാ—അനന്തരം കുഷ്ഠം (കൊട്ടം) ഏലാ (ഏലത്തരി) ലാംഗലീ (മേന്തോന്നിക്കിഴങ്ങ്) വചാ (വയമ്പ്) ചവ്യം (കാട്ടുമുളകിൻവേര്) ചിത്രകം (കൊടുവേലിക്കിഴങ്ങ്) ചിരിബില്വം (ആവൽത്തൊലി) ഇവയുടെ പൊടി ഗർഭിണിക്ക് പിന്നെയും പിന്നെയും നാറുവാൻ കൊടുക്കണം. അപ്രകാരംതന്നെ ഭൂർജ്ജപത്രം (പൊന്മരത്തിനില) ശിംശപാ (ഇരുവുളിൻതൊലി) സർജ്ജരസം (ചെഞ്ചല്യം) ഇവയിൽ ഒന്നിന്റെ പുക വലിപ്പിക്കുകയും വേണം. വാരികളിലും പുറത്തും അരക്കെട്ടിലും തുടകളിലും ചൂടുള്ള എണ്ണപുരട്ടി സുഖംപോലെ ഉഴിയുകയും വേണം.

ഏവമവാക് പരിവർത്തതേ ഗർഭഃ । തസ്യ ലക്ഷണം—വിമുച്യ ഹൃദയമുദരമാവിശതി । വസ്തിശിരോ ഗൃഹ്ണാതി । ത്വരയന്ത്യാവ്യഃ । ന ചൈദേവം പരിവർത്തതേ താവൽ മുഹുർമ്മുഹുർജ്ജൃംഭണം ചങ്ക്രമണഞ്ച കാരയിതവ്യാനന്തരേകതം വിധിഃ ॥

സാ—ഇങ്ങനെ ചുക്കഞ്ഞികുടിക്കൽ മുതലായി പറയപ്പെട്ടവയെ ചെയ്യുമ്പോൾ ഗർഭം അധോമുഖമായിട്ടു വരും. അധോമുഖമായി വന്നാലു

ള്ള ലക്ഷണം എന്തെന്നാൽ—ഗർഭം മാതാവിന്റെ ഹൃദയത്തെ വിട്ട് ഉദരത്തെ പ്രാപിക്കും. വസ്തിശിരസ്സ് എന്നു പറയുന്ന നാഭ്യധഃസ്ഥാനത്തിൽ പിടിക്കും. നോവുകൾ വേഗം വേഗം ഉണ്ടാകയും ചെയ്യും. ഈ ലക്ഷണങ്ങളുണ്ടായാൽ ഗർഭം അധോമുഖമായി തിരിഞ്ഞു എന്നറിയണം. ഈ ലക്ഷണം കാണാത്തപക്ഷം ഗർഭിണിയെ കോട്ടുവായിടുവിക്കുകയും വേഗത്തിൽ നടത്തിക്കുകയും മുമ്പറഞ്ഞ പുകയേല്പിക്കുക മുതലായവയെ ചെയ്യിക്കയും വേണം. എന്നാൽ ഗർഭം ചുവട്ടിലേക്കു വരും.

അന്യേ തു മുസലേനോലൂഖലം ധാന്യപൂർണ്ണമവഘാതനീയമിത്യാഹുഃ । തത്തു ന സമ്യക് । തീക്ഷ്ണവ്യായാമവർജ്ജനം ഹി ഗർഭിണ്യാസ്തത്രോപദിശ്യതേ । വിശേഷതശ്ച പ്രസവകാലേ പ്രചലിതസർവ്വധാതുദോഷായാഃ സൌകുമാര്യാൽസ്ത്രീണാം മുസലവ്യായാമേനേരിതോ വായുരന്തരം ലബ്ധ്വാ പ്രാണാൻ ഹിംസ്യാദിതി ॥

സാ—ഗർഭം ചുവട്ടിലേക്കു വരാതെ തടസ്ഥമുള്ളതായിക്കണ്ടാൽ ഉരലിൽ ധാന്യം നിറച്ച് ഗർഭിണിയെക്കൊണ്ട് ഉലക്കയെടുത്ത് ഇടിപ്പിക്കണമെന്ന് മറ്റു ചില ആചാര്യന്മാർ പറയുന്നു. അതു ശരിയല്ല (ആത്രേയാദികളുടെ മതത്തിൽ ശരിയല്ലെന്നർത്ഥം) എന്തുകൊണ്ടെന്നാൽ—തീക്ഷ്ണങ്ങളായ വ്യായാമങ്ങൾ ഗർഭിണി ഒഴിക്കയും ചെയ്യണമെന്നുപദേശിക്കപ്പെടുന്നുണ്ട്. വിശേഷിച്ചും പ്രസവകാലത്തിങ്കൽ ഗർഭിണിയുടെ സർവ്വധാതുക്കളും ദോഷങ്ങളും ഇളകിയിരിക്കുന്നതുകൊണ്ടും സ്ത്രീ സുകുമാരയായിരിക്കുന്നതുകൊണ്ടും ആ സമയത്ത് ഉലക്കകൊണ്ടു വ്യായാമം ചെയ്താൽ വായു ഇളകിവശായി കോപിച്ച് ഹൃദയത്തിൽ കടന്നു ഗർഭിണിയുടെ പ്രാണനെ കളയും. ആകയാൽ ഉരലിൽ ഇടിപ്പിക്കരുതെന്നും, മറ്റുള്ള വിധികളെ ചെയ്യുകയേ പാടുള്ളൂ എന്നും സാരം.

അഥ പരിവൃത്തഗർഭാം പര്യങ്കമേണാരോപ്യ കുശലാ സ്ത്രീ പാദതോസ്യാ നിഷണ്ണായാ യോനിമനുലോമമനുസുഖമഭ്യജ്യ സ്ഫിജൌ പാദാഭ്യാം പീഡയേൽ । യോനിഞ്ച പുനഃ പുനഃ പ്രസാധയേൽ । ബ്രൂയാച്ച സുഭഗേ ശനൈശ്ശനൈഃ പ്രവാഹയസ്വ സുപ്രസന്നാസ്യ മുഖവർണ്ണഃ പുത്രം ജനയിഷ്യതീതി ॥

സാ—പിന്നെ ഗർഭം അധോമുഖമായി തിരിച്ചുകണ്ടാൽ ഗർഭിണിയെ കട്ടിലിന്മേൽ കയറ്റി കാൽ കുത്തിയിരുത്തിയിട്ട് സമർത്ഥയായ ഒരു സ്ത്രീ അവളുടെ യോനിയിൽ എണ്ണപുരട്ടി അനുലോമമായും സുഖമായും ഉഴിയുകയും ആസനങ്ങളിൽ കാലുകളെക്കൊണ്ട് പീഡനം ചെയ്യുകയും

ന്നു ഉപദേശിക്കയും വേണം. ''ഒരു! വേദന വരാതിരിക്കുന്ന സമയത്തു് മുക്കി പുറപ്പെടുവിക്കരുതു്. അകാലത്തിൽ പ്രവാഹണം (മുക്കൽ) ചെയ്യുന്നതു് ഛർദ്ദ്യാദിവേഗങ്ങളെ മുക്കിപ്പുറപ്പെടുവിക്കുന്നതുപോലെ അനർത്ഥത്തെ ഉണ്ടാക്കുന്നതും ഗർഭത്തിന്നു് അഹിതമായിട്ടുള്ളതുമാണു്. അങ്ങിനെ ചെയ്താൽ ഗർഭസ്ഥശിശുവിനു ശ്വാസം, ചുമ, മെലിച്ചിൽ, കൂന്നു് മുതലായവയെ ഉണ്ടാക്കും. അപ്രകാരംതന്നെ വേദന വന്നപ്പോൾ മുക്കാതിരിക്കുന്നതും, ഛർദ്ദ്യാദികളെ പിടിച്ചു നിറുത്തുന്നതുപോലെ, ഗർഭത്തിനു കേടുവരുത്തും. ആകയാൽ വേദന തോന്നുമ്പോളൊക്കെയും പ്രവാഹണം ചെയ്യണം. എന്നതന്നെയല്ല, ആദ്യമാദ്യം പതുക്കെയേ മുക്കാവൂ. ഗർഭം പുറത്തേക്കു നിർഗ്ഗമിക്കുന്ന സമയത്തു് ഉറക്കെയും, യോനിദ്വാരത്തിലേക്കെത്തുമ്പോൾ അധികം ഉറക്കെയും മുക്കണം. യോനിദ്വാരത്തിലെത്തിയാൽ പിന്നെ പ്രസവിക്കുന്നതുവരെ ഉറക്കെ മുക്കണം'' ഇങ്ങിനെ ഉപദേശിച്ചതിന്നുശേഷം ഗർഭിണി മുക്കിത്തുടങ്ങിയാൽ ''ഇതാ പെറ്റു പെറ്റു, നല്ലൊരു പുത്രനെ പെറ്റു'' എന്നിങ്ങിനെ സ്ത്രീകൾ ശബ്ദിക്കണം. അങ്ങിനെ ചെയ്താൽ പുത്രോൽപത്തികൊണ്ടുള്ള ഹർഷംകൊണ്ടു് അവളുടെ പ്രസവക്ലേശവ്യാകുലമായ പ്രാണൻ തർപ്പണം ചെയ്യപ്പെടും.

അനന്തരം ഗർഭസംഗത്തെപ്പറ്റി പറയുന്നു—

ഗർഭസംഗേ തു യോനിം ധൂപയേൽ കൃഷ്ണസർപ്പനിർമ്മോകേണ പിണ്ഡീതകേന വാ । ബധ്നീയാച്ച ഹിരണ്യപുഷ്പീമൂലം ഹസ്തപാദേ ധാരയേച്ച സുവർച്ചലാം വിശല്യാം വാ ॥

സാ—ഗർഭത്തിന്നു തടവുണ്ടായാൽ കൃഷ്ണസർപ്പനിർമ്മോകം (കൃഷ്ണസർപ്പത്തിന്റെ വള്ളി) തീയിലിട്ടു പുകച്ചു് ആ പുക യോനിയിൽ ഏല്പിക്കണം. അല്ലെങ്കിൽ പിണ്ഡീതകം (മലങ്കാരക്കം) കത്തിച്ചിട്ടുള്ള പുകയും യോനിയിൽ ഏല്പിക്കാം. ഹിരണ്യപുഷ്പീമൂലം (നിലപ്പനക്കിഴങ്ങു്) കയ്യിന്മേലും കാലിന്മേലും കെട്ടുകയും, സുവർച്ചലയോ വിശല്യ (മേത്തോന്നിക്കിഴങ്ങു്) യോ ഒന്നു് ശരീരത്തിൽ ധരിക്കുകയും വേണം. എന്നാൽ പ്രസവിക്കും.

അഥ പ്രസൂതായാ ന ചേദപരം പതതി തതോ ദക്ഷിണേന പാണിനാ നാഭേരുപരിഷ്ടാൽ ബലവദുപപീഡ്യ അന്യേന പൃഷ്ഠത ഉപസംഗൃഹ്യ വിധുനുയാൽ ॥

സാ—ഗർഭിണി പ്രസവിച്ചതിന്നുശേഷം അപര (മറുപിള്ള) വീഴാ

ന്ന തടഞ്ഞുവരിൽനിന്നായാൽ വലത്തെ കൈകൊണ്ട് സ്ത്രീയുടെ പൊക്കിളിന്നരികെ അമർത്തുപിടിച്ച് മറേറ കൈകൊണ്ട് പൃഷ്ഠത്തിലും പിടിച്ച് കുലുക്കുക. ഇത് മറുപിള്ള വീഴുവാൻ നല്ലതാകുന്നു.

പാർഷ്ണ്യാ വാ ശ്രോണിമാകോടയേൽ । സ്ഫിജൌ വാപ്യസംഗൃഹ്യ സുപീഡിതം നിപീഡയേൽ । വക്ത്രാംഗുല്യാ വാ കേശവേഷ്ടിതയാ ച കണ്ഠതാലു പരിമൃശേൽ ॥

സാ—അപ്രകാരംതന്നെ ശ്രോണിയിന്മേൽ മടമ്പുകൊണ്ട് ആകോടനം ചെയ്യു (ശക്തിയായി അമർത്തുക)യും നല്ലതാണ്. ആസനങ്ങളിൽ മടമ്പുതട്ടിച്ച് അമർത്തുകയുമാകാം. തലനാരുകൊണ്ടോ വിരലിന്മേൽ തലമുടി മടക്കി അതുകൊണ്ടോ തൊണ്ടയിലും അണ്ണാക്കിലും സ്പർശിക്കുന്നതും നല്ലതാണ്.

ഭൂർജ്ജപത്രകാചമണിസർപ്പനിർമ്മോകൈർവ്വാ യോനിം ധൂപയേൽ । ഭൂർജ്ജഗുഗ്ഗുല്വോർവ്വാ । ശാലിമൂലസിദ്ധേന വാ സർപ്പിഷാ യോനിമഭ്യജ്യ കടുകാലാബുജാലിനീനിംബസർപ്പനിർമ്മോകൈർവ്വാ ധൂപയേൽ । അനാര്യകതാം വാ കടുതൈലമിശ്രൈഃ കല്ക്കീകൃതൈസ്തൈലാക്തൈർലിംപേൽ । ഇന്ദ്രനാഗരകല്ക്കേന വാ । തദ്വദ്വാ മക്ഷാരയേൽ । ലാംഗലീമൂലകല്ക്കേന വാ പാണിപാദം ചാലിമ്പേൽ । മഹാവൃക്ഷക്ഷീരം വാ മൂർദ്ധ്ന്യനുഷിഞ്ചയേൽ ॥

സാ—ഭൂർജ്ജപത്രം (ചെമ്മരത്തില), കാചമണി, സർപ്പനിർമ്മോകം (പാമ്പിൻപടം) എന്നിവയുടെ പുക യോനിയിൽ ഏല്പിക്കുക. ഭൂർജ്ജപത്രം, ഗുൽഗുലു എന്നിവകൊണ്ടു പുകക്കുന്നതും നന്ന്. ശാലിമൂലം (ചെന്നെല്ലിൻവേര്) കൊണ്ടു കാച്ചിയ നെയ് യോനിയിൽ പുരട്ടി കടുകാ (കടുകരോഹിണി) അലാബു (ചുരങ്ങ) ജാലിനി (പുട്ടൽപീരം) നിംബം (വേപ്പിൻതോലി), സർപ്പനിർമ്മോകം (പാമ്പിൻപടം) എന്നിവകൊണ്ടു പുകക്കുക. നെയ്പുരട്ടാതെ ഈ ഔഷധങ്ങൾ പൊടിച്ചു കടുതൈലത്തിൽ ചേർത്തുകൊണ്ടോ, അല്ലെങ്കിൽ ഇവ അരച്ച് എണ്ണയിൽ ചാലിച്ചുകൊണ്ടോ പുരട്ടുകയുമാം. അതുമല്ലെങ്കിൽ ഇന്ദ്രം (ശക്രം) നാഗരം (ചുക്ക്) ഇവ വെള്ളത്തിലരച്ച് അതു പുരട്ടുകയുമാം. അതുതന്നെ തിന്നുന്നതും നന്ന്. ലാംഗലീമൂലം (മേത്തോന്നിക്കിഴങ്ങ്) അരച്ച് അതുകൊണ്ട് കയ്യിലും വയറ്റത്തും പുരട്ടുന്നതും നന്ന്. മഹാവൃക്ഷക്ഷീരം (കള്ളിപ്പാൽ) നിറുകയിലിടുന്നതും നല്ലതാണ്.

കുഷ്ഠതാലീസകല്ക്കം ബല്വജയൂഷമൈരേയാസവസ്യ

ച്ചും ചെയ്യേണ്ടതാണ്. ശിഗ്രു (മുരിങ്ങവേര്) സുരസം (തുമ്പ) കലിംഗം (കുടകപ്പാലക്) അജാജി (ആശാളി) ചിത്രകം (കൊടുവേലിക്കിഴങ്ങ്) ഇവയുടെ കൽക്കവും പാലും ഗോമൂത്രവും ചേർത്തു കടുകെണ്ണ കാച്ചി അതുകൊണ്ട് സ്നേഹവസ്തിയും ചെയ്യണം. ഇകാ (അഗസ്തി) ശാല്മലീ (പൂള) ഇവയുടെ പശ ഒന്നിൽ ചാലിച്ച് അതു യോനിയിൽ നിറച്ച് പിടിച്ചു കയറ്റുന്നതും നല്ലതാണ്. അല്ലെങ്കിൽ ഒരു സ്ത്രീ കയ്യിന്റെ നഖം മുറിച്ച് ഉള്ളംകയ്യിൽ എണ്ണപുരട്ടി അതുകൊണ്ട് മറുപിള്ളയുടെ നാളത്തിനനുസരിച്ച് പിടിച്ച് അതിനെ വലിച്ചെടുക്കുകയുമാകാം. ഇതു വൈദ്യന്റെ ഉപദേശപ്രകാരം മാത്രം ചെയ്യേണ്ടതാണ്.

മേൽപ്രകാരം മറുപിള്ള വീഴാത്തതുമുള്ള ചികിത്സകൾ പറഞ്ഞതിനുശേഷം പ്രസവം സംബന്ധിച്ചുണ്ടാകുന്ന ചില ഉപദ്രവങ്ങളുടെയും അവയുള്ള ചികിത്സയേയും പറയുന്നു:—

പ്രജാതായാം പ്രസൂതിപ്പെട്ടോളമേയ്യ ശൂലം മക്കല്ലാഖ്യ: സ്യാത്തത്ര യവക്ഷാരചൂർണ്ണം സർപ്പിഷാ സുഖോഷ്ണാംബുനാ വാ പിബേൽ । വരുണാദിം വാ സപഞ്ചകോലമേലാപ്രതീവാപം ॥

സാ—പ്രസവം കഴിഞ്ഞാൽ സ്ത്രീക്ക് മക്കല്ലം എന്നൊരു രോഗം ഉണ്ടാകും. വസ്തിയിലും ശിരസ്സിലും വയറിലും വേദനയുണ്ടാകുന്നതാണ് മക്കല്ലത്തിന്റെ ലക്ഷണം. ഇതുണ്ടായാൽ യവക്ഷാരം പൊടിച്ച് നെയ്യിൽ ചാലിച്ചോ ചൂടുവെള്ളത്തിൽ ചേർത്തോ സേവിക്കണം. വരുണാദിഗണത്തിലെ ഔഷധങ്ങളും പഞ്ചകോലവും കഷായംവെച്ച് ഏലത്തരി പ്രതിവാപം ചേർത്തു സേവിക്കുകയുമാം. പ്രതിവാപം=അവചൂർണ്ണം (മേമ്പൊടി).

അഥവാ വീരതരാദിവൃക്ഷാദിപ്രതീവാപം । ലവണചൂർണ്ണം വാ വത്സകാദിനിര്യൂഹേന । വത്സകാദിം വാ മദിരയാ । അംശുമതീപൃഥ്വീകാപാഠാഭിർ വാ മരിചാദിദ്രവ്യങ്ങളും । ഭാർങ്ഗീനാഗരദേവദാരുഭിർ വാ । പുരാണഗുളം വാ ത്രികടുത്രിജാതകധാന്യകചൂർണ്ണസംസൃഷ്ടം ഭക്ഷയേൽ ॥

സാ—മക്കല്ലരോഗത്തിനു വേറെയും ചികിത്സ പറയുന്നു. അഥവാ—വീരതരാദിഗണം കഷായം ഉഷകാദിഗണത്തിലെ മരുന്നുകൾ പൊടിച്ചു മേമ്പൊടി ചേർത്തു സേവിക്കാം. വത്സകാദിഗണത്തിലെ മരുന്നുകളുടെ നിര്യൂഹ (ചാറ്) ത്തിൽ ഉപ്പു പൊടിച്ചു ചേർത്ത് അതും സേവിക്കാം. വത്സകാദിഗണത്തിലെ മരുന്നുകൾ പൊടിച്ചു മദ്യത്തിൽ

സാ — ഇതുപോലെതന്നെ പരിചാരികയായ വേറെ ഒരു സ്ത്രീ പ്രസവിച്ചുവീണ കുട്ടിയെ ബാലോപചരണീയത്തിലെ വിധിയനുസരിച്ച് പരിചരിക്കണം. ഈ ബാലോപചരണീയവിധിയെ ഉത്തരസ്ഥാനത്തിൽ പറയുവാൻ പോകുന്നുണ്ട്. അനന്തരം പ്രസവിച്ച സ്ത്രീ ബലാതൈലം തേച്ചുകുളിക്കണം. വിശപ്പുണ്ടായാൽ പഞ്ചകോലചൂർണ്ണത്തോടു, യവാനി (ജീരകം) ഉപകുഞ്ചികാ (കരിഞ്ജീരകം) ചവ്യം (കാട്ടുമുളകിൻവേർ) ചിത്രകം (കൊടുവേലിക്കിഴങ്ങ്) ചുക്കു മുളകു തിപ്പലി ഇന്തുപ്പ് ഇവയുടെ ചൂർണ്ണത്തോടു ഏതെങ്കിലും ഒരു സ്നേഹത്തിൽ ചേർത്ത് അതിങ്കൽനിന്ന് ആ പാകത്തിൽകൊണ്ടുതന്നെ മതിയാവോളം എടുത്തു സേവിപ്പിക്കണം. സ്നേഹം ഉപയോഗിപ്പാൻ പാടില്ലാത്തവളാണെങ്കിൽ വാതഹരങ്ങളായ ഔഷധങ്ങളുടെ കഷായമോ ഹ്രസ്വപഞ്ചമൂലകഷായമോ സേവിപ്പിക്കണം. [ഇവിടെപ്പറഞ്ഞ സ്നേഹപാനത്തിൽ മാത്രാനിയമമില്ല. ഏതുമാത്രയായാലോ സ്നേഹം അതുതന്നെ ദഹിച്ചു വൈകുന്നേരം കഞ്ഞികുടിപ്പാൻ തടസ്ഥമില്ലാത്തവിധമുള്ള അളവു സ്നേഹപാനം ചെയ്യേണമെന്നേ ഉള്ളൂ.]

പീതവത്യാശ്ച യമകേനാഭ്യജ്യ വേഷ്ടയേദുദരം വസ്ത്രേണ । തഥാ ന വായുരവികൃതിമുൽപാദയത്യനവകാശത്വാൽ । ജീർണ്ണേ ച സ്നേഹേ പൂർവ്വോക്തൈരേവ സിദ്ധാം വിദാര്യാദിഗണകഷായേണ ക്ഷീരേണ വാ യവാഗൂം സ്വാദുസിദ്ധാം ദ്രവാം മാത്രയാ പായയേൽ । പ്രാക്സ്നേഹയവാഗൂപാനാഭ്യാം ചോഷ്ണോദകേന പരിഷേചയേൽ ॥

സാ — മേല്പറഞ്ഞപ്രകാരം സ്നേഹമാത്രയോ കഷായത്തെയോ സേവിച്ചാൽ സൂതികയുടെ വയറു യമകസ്നേഹംകൊണ്ടു പുരട്ടി വയറാകെ വസ്ത്രംകൊണ്ടു കെട്ടണം. ഇങ്ങിനെ ചെയ്യുന്നത് ഉദരത്തിൽ വായു കടന്ന് ഉപദ്രവം ചെയ്യാതിരിക്കാനായിട്ടാകുന്നു. കെട്ടുകെട്ടിയാൽ വായു പ്രവേശിച്ചു വികാരത്തെ ചെയ്യുകയില്ല. സ്നേഹം ദഹിച്ചാൽ മേല്പറഞ്ഞ ഔഷധ (പഞ്ചകോലയവാന്യാദി)ങ്ങളെക്കൊണ്ടുതന്നെയുണ്ടാക്കിയതോ വിദാര്യാദിഗണകഷായംകൊണ്ടും പാൽകൊണ്ടും ഉണ്ടാക്കിയതോ ആയ കഞ്ഞിയെ നല്ലവണ്ണം മധുരത്തോടുകൂടി ദ്രവമായി മാത്രയനുസരിച്ചു സേവിപ്പിക്കണം. സ്നേഹപാനം ചെയ്യുന്നതിന്റെയും കഞ്ഞികുടിക്കുന്നതിന്റെയും മുമ്പായി (രണ്ടുകാലത്തിലും) ചൂടുവെള്ളംകൊണ്ടു പരിഷേകം ചെയ്യുകയും വേണം.

ട്ടാൽ ക്രമേണ ആഹാരവിഹാരങ്ങളിലുള്ള യന്ത്രണം (പത്ഥ്യം) ഉപേക്ഷിക്കാം. എന്നാൽ അവൾ സൂതിക (പ്രസവിച്ചുകിടക്കുന്നവൾ) എന്ന പേർ പോയി സാധാരണപോലെയായി ഭവിക്കും. പിന്നെ ഋതുവായാലേ സൂതികാത്വം പോകയുള്ളൂ എന്നാണ് മറ്റു ചില ആചാര്യന്മാർ പറയുന്നത്.

അദ്ധ്യായം ഉപസംഹരിക്കുന്നു—

ഇത്യൂർദ്ധ്വമാസമാത്രായ യാവൽ ഗർഭക്ഷമാ പുനഃ
സ്ത്രീ സ്യാത്താവദിയം വിധിസ്സുവ്യക്തോ സാദ്ധ്യ ദർശിതഃ.

സാ—ഇങ്ങിനെ, ഗർഭമുണ്ടായ കുന്നരെ ഒന്നു മാസങ്ങളടങ്ങി, പ്രസവംകഴിഞ്ഞത് വീണ്ടും സ്ത്രീ ഗർഭഗ്രഹണത്തിന്നു യോഗ്യയാകുന്നതുവരെ വേണ്ട എല്ലാ അനുഷ്ഠാനവും വഴിപോലെ പറയപ്പെട്ടു.

ഇത്യഷ്ടാംഗസംഗ്രഹേ ശാരീരസ്ഥാനേ
തൃതീയോദ്ധ്യായഃ
സമാപ്തഃ.

## ചതുർത്ഥാദ്ധ്യായഃ.

അനന്തരം പ്രകരണപ്രാപ്തമായ ഗർഭവ്യാപത്തുകളും ചികിത്സയും കാണിപ്പാനായി അദ്ധ്യായം ആരംഭിക്കുന്നു:—

അഥാതോ ഗർഭവ്യാപദം വ്യാഖ്യാസ്യാമഃ । ഇതി ഹ സ്മാഹുരാത്രേയാദയോ മഹർഷയഃ ॥

സാ—അനന്തരം ഗർഭവ്യാപത്തിനെ പറവാൻ പോകുന്നു. ആത്രേയാദികളായ മഹർഷിമാർ ഇങ്ങിനെ പറഞ്ഞു. ഗർഭവ്യാപത്ത്—ഗർഭരോഗം.

സ്ത്രീ ചേദാപന്നഗർഭാ പരിഹാര്യാണ്യാസേവേത തതശ്ച യസ്യാ വസ്തിപാർശ്വശ്രോണീയോനിമുഖേഷു ശൂലം പുഷ്പദർശനഞ്ച സ്യാൽ, താം മൃദുസുഖശിശിരാസ്തരണശയനസ്ഥാമീഷദവനതശിരസം ശീതപ്രദേഹപരിഷേകാദിഭിരുപാചരേൽ ॥

സാ—ഗർഭമുണ്ടായിരിക്കുന്ന സ്ത്രീ വർജ്യങ്ങളായ വസ്തുക്കളെ സേവിക്കുന്നതായാൽ, വസ്തിപാർശ്വശ്രോണീയോനിമുഖങ്ങളിൽ വേദനയുണ്ടാകയും ആർത്തവം കാണപ്പെടുകയും ചെയ്യും. ഇങ്ങിനെ യാതൊരു ഗർഭിണിക്കാണോ ഉണ്ടാകുന്നത് അവളെ മാർദ്ദവമുള്ളതും സുഖമായുള്ളതും തണുപ്പുള്ളതുമായ വിരിപ്പോടുകൂടിയ ശയ്യയിൽ തല തെല്ലൊന്നു ചാച്ചു

ന്മാച്ചം) ശാലി (ചെന്നെല്ല്) കുശം (ദർഭ) കാശം (ആറ) ഇക്ഷുവാലികാ (വെള്ളക്കരിമ്പ്) വേതസം (ആറ്റുദർഭ) പരിവ്യാധം (ആററുവഞ്ഞി) ഇവയുടെ വേരും, ഭൂമീകാ (പൂത്തരിച്ചുണ്ടവേര്) അനന്താ (വെളുത്ത കൊടിത്തൂവ്വ) കാശ്മര്യം (കുമിഴ്) പരൂഷകം (ചിററീന്തൽ) മധൂകം (ഇരിപ്പക്കാതൽ) മധുകം (എരട്ടിമധുരം) ഉപോദികാ (ശതാവരി) എന്നിവയുടെ മൂലങ്ങളോ ഫലങ്ങളോ യഥാസംഭവം എടുത്തതും പാതി വെള്ളം ചേർത്ത പാലിൽ ഇടിച്ചുപിഴിഞ്ഞു സേചിച്ചത് ആ രസത്തിൽ പ്രിയാളം (മുറാൾ) വിഭീതകം (താന്നി) ഇവയുടെ കായിനാടിച്ചുള്ള കല്ക്കവും തേനും അരച്ചുചേർത്ത് അല്പം ഉപ്പുംചേർത്ത് ഇളംചൂടോടുകൂടിയ ആ രസംകൊണ്ട് കഷായവസ്തിയെ ചെയ്യണം. മലബന്ധം മാറിയാൽ കുളിയും ഊണും കഴിപ്പിച്ച് വൈകുന്നേരം ആദ്യം സ്നേഹവസ്തി ചെയ്യതിനുപയോഗിച്ച എരട്ടിമധുരംകൊണ്ടുള്ള എണ്ണകൊണ്ടുതന്നെ സ്നേഹവസ്തിയും ചെയ്യണം.

ഉദാവർത്തോ ഹി സർവ്വോപക്രമൈഃ സഹസാ സഗർഭാം ഗർഭിണീമതിപാതയേൽ ॥

സാ — ഉദാവർത്തം ഉണ്ടായാൽ തീർച്ചയായും അതിനുള്ള ചികിത്സ വേഗത്തിൽ ചെയ്യണം. അതു ചെയ്യാതെ ഉപേക്ഷയായി വിട്ടാൽ ഗർഭത്തോടുകൂടിയ ഗർഭിണിയെ (തള്ളയേയും പിള്ളയേയുമെന്നർത്ഥം) പെട്ടന്ന് അപായപ്പെടുത്തിക്കളയും.

യസ്യാഃ പുനരതിമാത്രദോഷോപചയാദ്ഭോജനൈശ്ച വ്യവായാദിഭിരന്യൈശ്ച വ്യാധിഭിഃ പൂർവ്വോപചിതേന വാ ജന്മാന്തരകൃതേന കർമ്മണാ ബന്ധാന്മുച്യതേ ഗർഭഃ ഫലമിവ വൃന്താൽ സമുൽക്ലിഷ്ടബന്ധനോ ഗർഭാശയമതിക്രമ്യ യകൃൽപ്ലീഹാന്ത്രവിവരൈരവസ്രംസമാനഃ കോഷ്ഠസംക്ഷോഭമാപാദയതി । തതഃ കോഷ്ഠസംക്ഷോഭാദ്വായുരപാനോ വാ മൂഢഃ കുക്ഷിവസ്തിപാർശ്വോദരയോനിശൂലാനാഹമൂത്രസംഗാനാപാദ്യ ഗർഭം ച്യാവയതി തരുണം ശോണിതമോക്ഷേണ । സോഽഭിഹിതഃ പ്രാക് ॥

സാ — യാതൊരു ഗർഭിണിക്ക് അത്യധികമായ ദോഷവൃദ്ധിനിമിത്തമോ, ഗർഭഹാനികരങ്ങളായി മുമ്പു പറയപ്പെട്ട മൈഥുനാദികളെക്കൊണ്ടോ, മററുവല്ല വ്യാധികളും ഹേതുവായോ, മാതാവിന്റേയും ശിശുവിന്റേയും പൂർവ്വകർമ്മപരിപാകത്താലോ, ഫലം ഞെട്ടിയിൽനിന്നെന്നപോലെ, ഗർഭം അതിന്റെ ബന്ധനത്തിൽനിന്നു വേർപെടുന്നുവോ, അങ്ങിനെ മുക്തബന്ധനമായ അവളുടെ ആ ഗർഭം ഗർഭാശയത്തെ അ

വായി ശരിയായ നിലയിലല്ലാതെ അനൃജുവായിട്ട് (ഋജുവല്ലായിട്ട്) അപത്യമാർഗ്ഗത്തിലേക്ക് അനേകധാ പ്രവർത്തിച്ച് വിഗുണനായ വായുവിനാൽ പീഡിപ്പിക്കപ്പെടുകയും മോഹിപ്പിക്കപ്പെടുകയും ചെയ്തിട്ടു ഭവിക്കും. അങ്ങിനെയുള്ള ഗർഭത്തെ ആചാര്യന്മാർ മൂഢഗർഭം എന്നു പറയുന്നു. വിഗുണനായ വായുവിനാൽ പലപ്രകാരം പീഡിപ്പിക്കപ്പെട്ടതാകകൊണ്ട് അത് അനേകവിധഗതികളോടുകൂടിയതാണെന്നും പറയുന്നു. [മൂഢഗർഭം ശരിയായ മാർഗ്ഗത്തിൽക്കൂടെ വന്നു പ്രസവിക്കപ്പെടാതെ പലേ വഴിക്കും ചെന്നു തിരിഞ്ഞ് ഉപദ്രവത്തെ ചെയ്യുമെന്നു സാരം.]

**സമാസതസ്തു ത്രിവിധാ ഗതിരൂർദ്ധ്വാ തിര്യക് ന്യുബ്ജാ ച । സംസ്ഥാനാനി പുനരഷ്ടൗ । താന്യത്രൈവോത്തരത്ര വക്ഷ്യന്തേ ॥**

സാ—ആ മൂഢഗർഭത്തിന്നു ചുരുക്കത്തിൽ മൂന്നുവിധം ഗതിയുണ്ട്. ഒന്ന് ഉൎദ്ധ്വഗതി. രണ്ട് തിര്യഗ്ഗതി. (ഇതിങ്കൽ ഗർഭം ഗർഭിണിയുടെ ഒരു പാർശ്വത്തിലേക്കു കാലുകളും മറ്റേ പാർശ്വത്തിലേക്കു ശിരസ്സുമായി വിലങ്ങത്തിരിയിരിക്കും) മൂന്ന് ന്യുബ്ജഗതി (തല കീഴായുള്ള ഗതി) ആ ഗർഭത്തിന്ന് എട്ടുവിധം സംസ്ഥാനങ്ങൾ (സ്ഥിതികൾ) ഉണ്ട്. അവ ഇവിടെത്തന്നെ മേലിൽ പറയപ്പെടും. [(1) കാലുകൾ മുമ്പോട്ടായി കൂട്ടി പുറത്തേക്കു വരുന്നത് (2) ഒരു കാൽമാത്രം പുറത്തേക്കായി വരുന്നത്. (3) ആസനം പുറത്തേക്കായി വരുന്നത്. (4) വിലങ്ങത്തിൽ (5) പാർശ്വഭാഗത്തുള്ള തലയായിട്ടുള്ളത്. (6) കൈകളും പുറത്തേക്കായി വരുന്നത് (7) മുഖം മുതലായവ മുമ്പോട്ടായി വരുന്നത്. (8) ഒരു കാൽ യോനിയിലേക്കും മറേറകാൽ ഗുദത്തിലേക്കുമായി വരുന്നത്.]

**തേഷു സൎവ്വേഷ്വപി വിപരീതേന്ദ്രിയാൎത്ഥാമാക്ഷേപയോനിഭ്രംശസംവരണമക്കല്ലശ്വാസഭ്രമപീഡിതാം ശീതഗാത്രീം മൂഢഗർഭാം വർജ്ജയേത് ॥**

സാ—മേൽപറഞ്ഞ എല്ലാ മൂഢഗർഭങ്ങളിലും ഗർഭിണി വിപരീതേന്ദ്രിയാർത്ഥമുതലായതുകളോടുകൂടിയിരുന്നാൽ അത് അസാദ്ധ്യലക്ഷണമാകയാൽ വൈദ്യൻ വർജ്ജിക്കണം. വിപരീതേന്ദ്രിയാർത്ഥാ=ശബ്ദസ്പർശരൂപരസഗന്ധങ്ങൾ എന്ന ഇന്ദ്രിയാർത്ഥങ്ങളെ വിപരീതമായി തോന്നുന്നവൾ. ആക്ഷേപ......വിപരീതംകൂടെക്ഷേപകമെന്ന വാതവികാരം, യോനിഭ്രംശം, യോനിക്ക് അടവ്, മക്കല്ലം, ശ്വാസം, ഭ്രമം എന്നിവയാൽ

പിടിപ്പിക്കപ്പെട്ടവൾ. ശീതഗാത്രാ—ദേഹം തണുത്തവൾ. പൂത്യുദ്ഗാരാ—ദുർഗ്ഗന്ധമുള്ളതായ തേട്ടലോടുകൂടിയവൾ.

ന തു ക്ഷണമപ്യുപേക്ഷേത ഗർഭശല്യം । തദ്ധി നിരുച്ഛ്വാസീ കൃത്യാശു ജനനീം ഹന്യാൽ ॥

സാ—ഗർഭശല്യത്തെയെങ്കിലും വൈദ്യൻ ഒരു ക്ഷണംപോലും ഉപേക്ഷിക്കരുത്. ഗർഭശല്യമെന്നാൽ മൃതമായ ഗർഭമാകുന്നു. മുള്ളുകട്ടി ഉള്ളിലിരുന്നാൽ ശസ്ത്രാദികൾ ഉള്ളിൽപെട്ടാലെന്നപോലെ ഉപദ്രവം ചെയ്യുന്നതുകൊണ്ട് അതിനെ ശല്യശബ്ദംകൊണ്ടു വ്യവഹരിക്കുന്നു. ഗർഭശല്യം അകത്തിരുന്നാൽ മാതാവിന്റെ ശ്വാസോച്ഛ്വാസങ്ങളെ തടസ്സപ്പെടുത്തി വേഗത്തിൽ മാതാവിനെ ഹനിക്കും.

മേൽപ്രകാരം മൃതഗർഭം മാതൃഹാനികരമാണെന്നു പറഞ്ഞിട്ട്, മൃതമല്ലാത്ത ഗർഭവും ശസ്ത്രക്രിയനിമിത്തം മാതാവിനു നാശം വരുത്തുമെന്നു പറയുന്നു:—

സചേതനഞ്ച ഗർഭശ്ശസ്ത്രേണ വിദാര്യമാണോ വിഷമാങ്ഗാനി വിക്ഷിപേൽ । തസ്മാത്തത്സംഗേ സൂത്യൈ പ്രയതേരൻ പൂർവ്വോക്താനി ച മന്ത്രൗഷധാനി പ്രയുഞ്ജീത । ത്രിവിധസ്തു സംഗോ ഭവതി, ശിരസ്യംസേ ജഘനേ ച ॥

സാ—സചേതനം (ജീവനുള്ളത്) ആയ ഗർഭവും, അതിന്റെ നിമിത്തം ശസ്ത്രംകൊണ്ടു വിദാരണം ചെയ്യപ്പെടുന്നതായാൽ, അംഗങ്ങളെ വിഷമമാകുംവണ്ണം വിക്ഷേപിക്കും. ആകയാൽ അതും ഗർഭശല്യമെന്നപോലെ മാതാവിനെ ശ്വാസംമുട്ടിച്ച് ഹനിക്കുമെന്നു താല്പര്യം. ആകയാൽ ജീവനോടുകൂടിയിരിക്കുന്നതായ ഗർഭത്തിനു പ്രസവിക്കാതെ സംഗം ഭവിച്ചാൽ സൂതികൾ (സൂതികർമ്മിണികൾ; അനേകം പ്രസവങ്ങളുടെ അനുഭവമുള്ളവരെന്നു സാരം) ആ സംഗത്തിന്റെ വഴിപോലെ പ്രസവിപ്പിക്കാനായി പലതരം ഉപായങ്ങളെ പ്രയോഗിച്ച് പ്രയത്നം ചെയ്യണം. മുമ്പു പറയപ്പെട്ടവയായ മന്ത്രൗഷധങ്ങളെ വൈദ്യനും പ്രയോഗിക്കണം. ജീവനുള്ള ഗർഭത്തിനു മൂന്നുവിധത്തിലാണ് സംഗം ഭവിക്കുക. അവ ഒന്ന് ശിരസ്സിലും, രണ്ട് ചുമലിലും, മൂന്ന് ജഘനത്തിലുമാകുന്നു.

അനന്തരം മൂഢഗർഭാഹരണത്തെപ്പറ്റി പറയുന്നു:—

മൂഢഗർഭസ്യ തു ജരായുപാതനസാമാന്യം കർമ്മേത്യേകേ । മന്ത്രാദികർമ്മാഥർവ്വവേദവിഹിതമിത്യേകേ । ദൃഷ്ടകർമ്മണാ ശല്യഹർത്രാ ശല്യാഹരണമിത്യേകേ ॥

സാ—മൂഢഗർഭത്തിന്റെ ആഹരണത്തിനുള്ള ചികിത്സ ജരായു പാതനത്തിനുള്ളതുപോലെതന്നെയാണെന്നു ചില ആചാര്യന്മാർ പറയുന്നു. അതു ചലനാത്മകമാകകൊണ്ട് മൂഢഗർഭം ജരായുവിനോടു തുല്യമാകയാലെന്നതിനെ പറയുന്നത്. മറ്റു ചില ആചാര്യന്മാർ അഥർവ്വവേദത്തിൽ പറയുന്ന മന്ത്രം മുതലായവയാണ് മൂഢഗർഭാഹരണത്തിനുള്ള കർമ്മം എന്നഭിപ്രായപ്പെടുന്നു. ഇവരുടെ പക്ഷം ദൈവ (അദൃഷ്ട)മാണ് മൂഢഗർഭത്തിനു ഹേതു എന്നാകുന്നു. വേറെ ചില ആചാര്യന്മാർ ശസ്ത്രം പ്രയോഗിക്കുന്നതിൽ കുശലനായ വൈദ്യൻ ശല്യത്തെ എടുക്കുകയാണു വേണ്ടതെന്നും പറയുന്നു. പ്രത്യക്ഷാനുഭവമാണ് ഇവരുടെ പക്ഷത്തിനു പ്രമാണം.

ന ഹ്യതഃ കഷ്ടതമമസ്തി ശസ്ത്രകർമ്മ । യദിദം യോനിയകൃൽ-പ്ലീഹാന്ത്രഗർഭാശയാദീനാം മദ്ധ്യേ മന്ദമുപധിസമാ സ്പർശനേന ശസ്ത്രമവചാര്യമുൽകർഷണവ്യവച്ഛേദനൈകർത്തനച്ഛേദനഭേദന പീഡനർജ്ജുകരണാനി ചൈകേന പാണിനാ കാര്യാണി ॥

സാ—ശസ്ത്രകർമ്മങ്ങളിൽവെച്ച് ഗർഭസംബന്ധമായ ശസ്ത്രക്രിയയെക്കാൾ ബുദ്ധിമുട്ടുള്ളതായിട്ട മറ്റൊന്നില്ല. എന്തുകൊണ്ടെന്നാൽ ഇതിങ്കൽ വൈദ്യൻ യോനി, യകൃത്ത്, പ്ലീഹ, അന്ത്രം, ഗർഭാശയം മുതലായവയുടെ മദ്ധ്യത്തിങ്കൽ അവയെല്ലാറ്റിനും കേടുവരാതെയും സ്പർശനം ചെയ്യുന്നവനായും വേണം ശസ്ത്രത്തെ പ്രയോഗിക്കുവാൻ. ശസ്ത്രം പ്രയോഗിക്കുന്ന സ്ഥാനം കണ്ണിനു വിഷയമല്ലായ്കയാൽ സ്പർശനത്തെ അടിസ്ഥാനപ്പെടുത്തിമാത്രം ശസ്ത്രം പ്രയോഗിക്കേണ്ടതുകൊണ്ടും അതിൽവെച്ചും യോന്യാദികളെ രക്ഷിക്കേണ്ടതുകൊണ്ടുമാണ് ഗർഭശസ്ത്രകർമ്മത്തിന്നധികം പ്രയാസം എന്നു സാരം. എന്നുതന്നെയല്ല, ഉൽകർഷണവ്യാവർത്തനാദികളെല്ലാം ഒരേ കൈകൊണ്ടുതന്നെ ചെയ്യേണ്ടിവരികയും ചെയ്യുന്നു.

തസ്മാദീശ്വരമാപൃച്ഛ്യ പരമം യത്നമാസ്ഥായ ഭിഷഗ്ഭിഷക്ചികിത്സമുപക്രമേത് । അക്രിയായാം ധ്രുവം മരണമ് । ഉപക്രമ സംശയഃ । തഥാദാരാശ്ശീഘ്രതീമപി ॥

സാ—അതുകൊണ്ട് വൈദ്യൻ രാജാവിനോടു വിവരംപറഞ്ഞ് ഏറ്റവും പ്രയത്നംചെയ്തിട്ട ഭിഷഗ്വരന്മാർ (ശസ്ത്രപ്രയോഗമാകുന്ന വിദ്യയോടുകൂടിയവർ) ആയവരോടുകൂടിയവനായിട്ട മൂഢഗർഭത്തെ ചികിത്സിക്കണം. "ചികിത്സ ചെയ്യാതിരുന്നാൽ മരണം നിശ്ചയം. ചികിത്സ

അദ്ധ്യായം ആരംഭിക്കുന്നു. അവയിൽ അസ്ഥ്യാദികൾക്ക് അംഗം ആശ്രയമാകയാൽ ആദ്യം അംഗവിഭാഗം പറയപ്പെടുന്നു:—

അഥാതോംഗവിഭാഗം ശാരീരം വ്യാഖ്യാസ്യാമഃ । ഇതി ഹ സ്മാഹുരാത്രേയാദയോ മഹർഷയഃ ॥

സാ—അനന്തരം അംഗവിഭാഗം എന്ന ശാരീരത്തെ പറവാൻ പോകുന്നു. ആത്രേയാദികളായ മഹർഷിമാർ ഇങ്ങിനെ പറഞ്ഞു.

സകലമപി ശരീരമംഗമിത്യുച്യതേ । തത്ര പുനഃ ഷഡംഗം ശിരോന്തരാധിർദ്വൌ ബാഹൂ സക്ഥിനീ ച । നേത്രനാഭിപാണിപാദാദീനി തസ്യ പ്രത്യംഗാനി ॥

സാ—ശരീരം മുഴുവനും അംഗം എന്നു പറയപ്പെടുന്നു. അതിന്ന് ശിരസ്സ് മുതലായി ആറ് അംഗങ്ങൾ (അവയവങ്ങൾ) ഉണ്ട്. ശിരസ്സ്—തല. അന്തരാധി—ജത്രുക്കൾ കീഴ്പോട്ട് കടിപ്രദേശംവരെയുള്ളത്. ബാഹുക്കൾ—രണ്ടു കൈകൾ. സക്ഥികൾ—രണ്ടു കാലുകൾ. ഇവ ആറാണ് അംഗങ്ങൾ. നേത്രങ്ങൾ, നാഭി, പാണികൾ, പാദങ്ങൾ മുതലായവയെല്ലാം ഇതു ഷഡംഗത്തിന്റെ തന്നെ പ്രത്യംഗങ്ങളാകുന്നു. നേത്രകർണ്ണാദികൾ ശിരസ്സിന്റെയും, നാഭിഹൃദയാദികൾ അന്തരാധിയുടെയും, പാണിസ്കന്ധാദികൾ ബാഹുക്കളുടെയും, പാദജംഘാദികൾ സക്ഥികളുടെയും പ്രത്യംഗങ്ങളെന്നു കാണ്ക. പ്രത്യംഗങ്ങൾ—അവയവങ്ങളുടെ അവയവങ്ങൾ.

മഹാഗുണമയേഭ്യോ ഖപവനതേജോജലഭൂമ്യാഖ്യേഭ്യോ മഹാഭൂതേഭ്യശ്ചേതനാധിഷ്ഠിതേഭ്യോഭിനിർവൃത്തിരംഗസ്യ ॥

സാ—അംഗസൃഷ്ടിക്ക് അഭിനിർവൃത്തി (ഉത്പത്തി; സ്വരൂപപ്രാപ്തി) സത്വം, രജസ്സ്, തമസ്സ് എന്നീ മഹാഗുണങ്ങളുടെ തന്നെ പരിണാമവും ചേതനനാൽ (ആത്മാവിനാൽ) അധിഷ്ഠിതങ്ങളുമായ ഖം (ആകാശം) പവനൻ (വായു) തേജസ്സ് (അഗ്നി) ജലം (അപ്പ്) ഭൂമി (പൃഥിവി) എന്നീ പഞ്ചമഹാഭൂതങ്ങളിൽനിന്നാകുന്നു. സത്വാദികൾതന്നെ മഹാഭൂതങ്ങളായി പരിണമിച്ച് ആത്മാവിനാൽ അധിഷ്ഠാനം ചെയ്യപ്പെട്ട് അംഗത്തെ നിർവ്വർത്തിപ്പിക്കുന്നു എന്നു സാരം.

ഭൂതാനാമേവ ച ദൃഷ്ടാദൃഷ്ടവിവിധകർമ്മവശാദനേകരൂപസന്നിവേശവിശേഷാദാകൃതിപ്രമാണസ്ഥൈര്യശീഘ്രസഞ്ചാരാദീനാം സാത്മ്യമസാത്മ്യം ച സൂക്ഷ്മസ്ഥൂലതാരതമ്യഭേദേനാതിബഹുപ്രകാരം നിഷ്പദ്യതേ ॥

സാ—ആ ശരീരങ്ങൾക്കുതന്നെ ദൃഷ്ടങ്ങളായും അദൃഷ്ടങ്ങളായുമുള്ള വിവിധകർമ്മങ്ങൾനിമിത്തം (ദൃഷ്ടകർമ്മങ്ങൾ മാതാപിതാക്കന്മാരുടെ ആഹാരം മുതലായി ഈ ലോകത്തിലുള്ള കർമ്മങ്ങളും, അദൃഷ്ടകർമ്മങ്ങൾ ജന്മാന്തരകൃതങ്ങളായ കർമ്മങ്ങളുമാകുന്നു) നാനാപ്രകാരത്തിലുള്ള സന്നിവേശവിശേഷങ്ങൾ ഭവിക്കുന്നതുകൊണ്ട്, അംഗങ്ങളുടെ ആകൃതി, പ്രമാണം, സ്നേഹം, ദീപ്തി, സ്വരം മുതലായവയ്ക്ക് സാദൃശ്യ (സാരൂപ്യ)മോ അസാദൃശ്യ (വൈസാരൂപ്യ)മോ ബഹുപ്രകാരങ്ങളിൽ ഭവിക്കും. ആ സാദൃശ്യവൈസാദൃശ്യങ്ങൾ സൂക്ഷ്മങ്ങളെന്നും സ്ഥൂലങ്ങളെന്നുമുള്ള ഭേദംകൊണ്ട് പലവിധത്തിൽ ഭിന്നങ്ങളായിരിക്കുന്നതുകൊണ്ടാണ് ഇങ്ങിനെ വൈവിധ്യം ഭവിക്കുന്നത്.

തത്ര സത്വബഹുലമാകാശം । രജോബഹുലോ വായുഃ । ഉഭയബഹുലോഗ്നിഃ । സത്വതമോബഹുലമംബു । തമോബഹുലാ ഭൂഃ । തേഷാമപ്രതിഘാതചലത്വൌഷ്ണ്യം ദ്രവതാ കാഠിന്യമിതി ക്രമാല്ലിങ്ഗാനി । വിശേഷതശ്ച ശ്രോത്രാദിഷ്വിന്ദ്രിയേഷ്വവസ്ഥാനം । ശബ്ദസ്പർശരൂപരസഗന്ധൈരേകൈകപ്രവൃദ്ധൈരന്വയഃ ॥

സാ—അവയിൽവെച്ച് ആകാശം സത്വഗുണം അധികം ചേർന്നതാകുന്നു. മൂന്നുഗുണങ്ങളും കൂടിയതാണെങ്കിലും സത്വത്തിന്റെ അംശം ആകാശത്തിൽ അധികമുണ്ടെന്നു താൽപര്യം. വായു രജോഗുണം അധികമുള്ളതും, അഗ്നി സത്വത്തിന്റെയും രജസ്സിന്റെയും അംശങ്ങൾ അധികമുള്ളതുമാകുന്നു. ജലം സത്വഗുണവും തമോഗുണവും അധികം ചേർന്നതാകുന്നു. ഭൂമി തമോഗുണബഹുലയുമാകുന്നു. ഇവയിൽ ആകാശത്തിന്ന് അപ്രതിഘാതം, വായുവിന്ന് ചലത്വം, അഗ്നിക്ക് ഔഷ്ണ്യം, ജലത്തിന്ന് ദ്രവത്വം, ഭൂമിക്ക് കാഠിന്യം എന്നിവ ലക്ഷണങ്ങളാകുന്നു. ഈ പഞ്ചഭൂതങ്ങൾ ശ്രോത്രാദികളായ ഇന്ദ്രിയങ്ങളിൽ യഥാക്രമം സ്ഥിതിചെയ്യുന്നു. ശ്രോത്രത്തിൽ ആകാശവും, സ്പർശനത്തിൽ വായുവും, ചക്ഷുസ്സിൽ അഗ്നിയും, രസനത്തിൽ ജലവും, ഘ്രാണത്തിൽ പൃഥിവിയും, സ്ഥിതിചെയ്യുന്നു എന്നർത്ഥം. ശ്രോത്രാദികളായ ഇന്ദ്രിയങ്ങൾ ഓരോന്നും പഞ്ചഭൂതാത്മകങ്ങളാണെങ്കിലും മേൽപ്രകാരം ശ്രോത്രാദികളിൽ അവ വിശേഷേണ സ്ഥിതിചെയ്യുന്നുവെന്നു സാരം. ഈ പഞ്ചഭൂതങ്ങളിൽ ക്രമത്തിൽ ശബ്ദം, സ്പർശം, രൂപം, രസം, ഗന്ധം എന്നിവ ഓരോന്നോരോന്നധികമായി ചേർന്നിരിക്കയും ചെയ്യുന്നു. അപ്പോൾ ആകാശത്തിന്റെ ഗുണം—ശബ്ദം; വായുവിന്റെ ഗുണം—ശബ്ദസ്പർശങ്ങൾ; അഗ്നിയുടെ ഗു

ദ്യവയാകുന്നു. സാത്മ്യം—അഭ്യാസം. ഗർഭൻ പ്രകൃതി സാത്മ്യങ്ങളായ ആഹാരാദികളെ സേവിച്ചാൽ മാത്രമേ ഈ ആയുരാരോഗ്യാദികൾ ഉണ്ടാകയുള്ളു. സ്ഥാനം, വർണ്ണം, ഓജസ്സ് എന്നിവയുടെ സമ്പത്തും പ്രശസ്തയും എന്നുവെച്ചാൽ പരിപൂർണ്ണതയും നന്മയും എന്നർത്ഥമാകുന്നു.

രസജാനി കൃത്സ്നസ്യ ദേഹസ്യ സംഭവോ വൃത്തിർവൃദ്ധിസ്തൃപ്തിരലൌല്യം പുഷ്ടിരുത്സാഹശ്ച ॥

സാ—കൃത്സ്നമായിരിക്കുന്ന ദേഹത്തിന്റെ സംഭവവും വൃത്തി, വൃദ്ധി, അലൌല്യം, പുഷ്ടി, ഉത്സാഹം എന്നിവയും രസത്തിങ്കൽനിന്നുണ്ടായവയാകുന്നു. രസം—ആഹാരരസം. പരിണതങ്ങളായ രസങ്ങളിൽനിന്നുണ്ടാവയുണ്ടാകുന്നതെന്നു സാരം. കൃത്സ്നമായ ദേഹത്തിന്റെ സംഭവമെന്നാൽ അതയുടെ ജാതത്തിലുള്ള ഗർഭത്തിങ്കൽ ദേഹം സാംഗപ്രത്യംഗമായി ഉണ്ടാവൽ എന്നർത്ഥം. വൃത്തിയും വൃദ്ധിയും ഗർഭത്തിങ്കലുള്ളവതന്നെ എന്നു ഗ്രഹിക്കണം. ജനനാനന്തരമുള്ളവയ്ക്കും കാരണം രസം തന്നെയാണ്. ശേഷം സ്പഷ്ടം.

അനന്തരം സത്വരജസ്തമസ്സുകളെക്കൊണ്ടുണ്ടാകുന്ന ഭാവങ്ങളെ വിവരിക്കുന്നു:—

ശുദ്ധസത്വജാനി ശൌചമാസ്തിക്യം കൃതജ്ഞതാ ദാക്ഷിണ്യം വ്യവസായഃ ശൌര്യം ഗാംഭീര്യം ബുദ്ധിർമ്മേധാ സ്മൃതിഃ ശുക്ലധർമ്മരതിർഗ്ഗതിരഭിഷ്വങ്ഗാഭാവസ്തമോഗുണവിപര്യയശ്ച ॥

സാ—ശൌചം, ആസ്തിക്യം മുതലായവ ശുദ്ധസത്വത്തിങ്കൽനിന്നുണ്ടാകുന്നവയാണ്. ശുദ്ധസത്വമെന്നാൽ രജസ്തമസ്സുകളാൽ അനുപഹതമായിട്ടുള്ള സത്വം. ആസ്തിക്യം—പരലോകമുണ്ടെന്നുള്ള ബുദ്ധി (ആസ്തികത്വം) ബുദ്ധി—ഗ്രഹണശക്തി. മേധാ—പ്രജ്ഞാ. രതി—ദേവതാദിവിഷയകമായ സ്നേഹവിശേഷം. അഭിഷ്വംഗാഭാവം—ക്രോധാദികളെക്കൊണ്ടു മനസ്സിനാവേശമുണ്ടാകായ്ക. തമോഗുണവിപര്യയം—മേലുക്കളിൽ പറയുവാൻ പോകുന്ന തമസ്സിന്റെ ഗുണങ്ങളിൽനിന്നു വൈപരീത്യം. ശേഷം സ്പഷ്ടം.

രാജസാനി ദുഃഖബഹുലതാനാസ്ഥ്യം ശൌര്യം മാത്സര്യമഭിഭാഷിതാഹങ്കാരോ ലോലുപത്വം ദംഭോ മാനോ ഹർഷഃ ക്രോധഃ കാമശ്ച ॥

സാ—ദുഃഖബഹുലത മുതലായിട്ടുള്ളവ രാജസഗുണങ്ങളാകുന്നു. രാജസഗുണങ്ങളെന്നാൽ രജോഗുണത്താൽ അധിഷ്ഠിതമായ സത്വത്തിങ്കൽ

നിന്നുണ്ടാവയാകുന്നു. ദുഷ്പ്രചാരതച്ഛമനസ്സറിഞ്ഞ് ഉപചരിക്കപ്പെടുവാൻ പ്രയാസമുള്ളവനെന്നർത്ഥം. അനാവശ്യമായ ശൌര്യം—വേണ്ടാത്തിടത്തും വേണ്ടാത്ത സമയത്തുമുള്ള ഉശിര്. (ഉചിതമായ ശൌര്യമാകട്ടെ സാത്വികം തന്നെയാണ്) ഘോരപ്രതാപം—വിഷമതകരുത്തുകിതം. ശേഷം സ്പഷ്ടം.

താമസാന്ന്യജ്ഞാനം വിഷാദഃ പ്രമാദോ നിദ്രാലസ്യം ക്ഷുത്തൃഷ്ണാ ശോകാ മാത്സര്യം വിപ്രതിപത്തിഃ പരാഭിസന്ധാനം സത്വഗുണാദ്വൈപരീത്യഞ്ച ॥

സാ—അജ്ഞാനം മുതലായുള്ളവ തമസ്സിങ്കൽനിന്നുണ്ടാകുന്ന ഗുണങ്ങളാകുന്നു. തമസ്സിനാൽ അഭിഭൂതമായ സത്വാദികൾനിന്നുണ്ടാകുന്നവയാണെന്നർത്ഥം. അജ്ഞാനം—മിഥ്യാജ്ഞാനം. വിപ്രതിപത്തി—അന്യരോടു വിരോധം. പരാഭിസന്ധാനം—പരോപക്ഷസന്ധാനം (അന്യനെ വഞ്ചിക്കൽ). സത്വഗുണവൈപരീത്യം—സത്വഗുണങ്ങളായി മേൽപറയപ്പെട്ട ശൌചാസ്തിക്യാദികളുടെ വിപരീതാവസ്ഥ.

അനന്തരം സത്വമെന്നുവെച്ചാൽ എന്താണെന്നു പറയുന്നു:—

തത്ര സത്വം മനസ്സ്തസ്യോപപ്ലവൌ രജസ്തമസീ ഭൂതാത്മകം ദേഹമാഹുഃ ॥

സാ—ഇവയിൽവെച്ചു സത്വമെന്നു പറയപ്പെടുന്നതു മനസ്സാകുന്നു. രജസ്സും തമസ്സും സത്വത്തിന്റെ ഉപപ്ലവങ്ങളത്രെ. ഇപ്രകാരം പൃഥിവ്യാദികളായ ഭൂതങ്ങളുടെ വികാരസമുദായങ്ങളെക്കൊണ്ടുണ്ടായതാണ് ദേഹമെന്ന് ആചാര്യന്മാർ പറയുന്നു. അതുകൊണ്ട് ഈ പ്രകൃതത്തിൽ വരുന്ന സിദ്ധാന്തം താഴെ കാണിക്കുംപ്രകാരമാകുന്നു:— ആത്മാവ് നിത്യനാണ്. ആത്മാവിനു വികാരവുമില്ല. അതു ജനിക്കുകയും നശിക്കുകയും ചെയ്യുന്നില്ല. സത്വാദികളുടെ സംയോഗാദികൊണ്ടാണ് ജനിച്ചു, വളർന്നു, മരിച്ചു ഇത്യാദി വ്യവഹാരങ്ങൾ ആത്മാവിനുണ്ടാകുന്നത്. ആത്മാവിനുള്ള സത്വാദിസംയോഗം അവിദ്യാസ്വഭാവത്താൽ ചെയ്യപ്പെട്ടതാകുന്നു. അവിദ്യ ക്ഷയിച്ച് ആ സംയോഗം തീരുമ്പോൾ ആത്മാവ് ശുദ്ധനും മുക്തനുമായി എന്നു പറയപ്പെടുന്നു. സംയോഗവാനായ ഒരു കർത്താവിനോടുകൂടാതെ ചേതനാദികൾ ഭവിക്കാത്തതുകൊണ്ടു ദേഹാദികളുമായ കാര്യങ്ങൾക്ക് ആവശ്യം നേരിടുന്നു. ആത്മാവ് സ്വതന്ത്രനാണെങ്കിലും താൻതന്നെ ആ കാര്യങ്ങളെ ചെയ്യുന്നു. തൽഫലമായി ബന്ധത്തെയോ മോക്ഷത്തെയോ പ്രാപിക്കയും ചെയ്യുന്നു. കരണങ്ങളോടുള്ള സംയോഗവിയോഗങ്ങളാണ് ബന്ധമോക്ഷങ്ങൾ. ഏ

ന്ന കാരണങ്ങളെക്കൊണ്ട് മനസ്സിന്റെ ഇന്ദ്രിയാതീതത്വം ഉപപന്നമാകുന്നു.

സപ്താശയാഃ ക്രമാദസൃക്കഫാമപിത്തപക്വവായുമൂത്രധരാഃ സ്ത്രീണാം പിത്തപക്വാശയയോർമ്മദ്ധ്യേ ഗർഭാശയോഽഷ്ടമഃ । തേഷു സപ്തസു പ്രതിബദ്ധാനി കോഷ്ഠാംഗാനി ഹൃദയയകൃത്പ്ലീഹഫുപ്ഫുസോണ്ഡുകവൃക്കാന്ത്രാദീനി । തത്ര സമാനേനാധ്മായമാനസ്യ ഊഷ്മണാ പച്യമാനസ്യ ശോണിതസ്യാച്ഛഭൂതാജ്ജായതേ യകൃൽ പ്ലീഹാ ച । രക്തഫേനാൽ ഫുപ്ഫുസഃ । രക്തകിട്ടാദുണ്ഡുകഃ । രക്തമേദഃപ്രസാദാദ്വൃക്കൌ । രക്തമാംസപ്രസാദാദന്ത്രാണി । താനി സാർദ്ധത്രിവ്യാമാനി പുംസാം । ത്രിവ്യാമാനി സ്ത്രീണാം । രക്തസ്യാനിലയോഗാൽ കാലേയം । ഏവം പുനഃ ശ്ലേഷ്മരക്തപ്രസാദാൽ സംഭവതി പത്മകോശസംസ്ഥാനം സുഷിരമധോമുഖം । തദ്വിശേഷേണ ചേതനായാഃ സ്ഥാനം സത്വാദീനാഞ്ച ചേതനാനുഗതാനാം । തസ്യ വാമപാർശ്വേ പ്ലീഹാ ഫുപ്ഫുസശ്ച । ദക്ഷിണതോ യകൃൽ ക്ലോമ ച ॥

സാ— ആശയങ്ങൾ ഏഴുണ്ട്, ഒന്നു രക്താശയം, രണ്ടു കഫാശയം, മൂന്ന് ആമാശയം, നാലു പിത്താശയം, അഞ്ചു പക്വാശയം, ആറു വാതാശയം, ഏഴ് മൂത്രാശയം. ഇവയെല്ലാം ക്രമേണ മേലേന്നുകീഴ്പ്പോട്ടാണ് സ്ഥിതിചെയ്യുന്നത്. സ്ത്രീകൾക്കു മേൽപ്പറഞ്ഞ ഏഴാശയങ്ങൾക്കു പുറമേ ഗർഭാശയം എന്നൊരു ആശയംകൂടിയുണ്ട്. അതു പിത്താശയത്തിന്റെയും പക്വാശയത്തിന്റെയും മദ്ധ്യത്തിലാകുന്നു. ഈ ഏഴ് ആശയങ്ങളിൽ കൂട്ടിക്കെട്ടപ്പെട്ടിട്ടാണ് ഹൃദയം, യകൃത്ത്, പ്ലീഹ, ഫുപ്ഫുസം, ഉണ്ഡുകം, വൃക്ക, ആന്ത്രം എന്നീ കോഷ്ഠാംഗങ്ങൾ സ്ഥിതിചെയ്യുന്നതു. "വൃക്കാന്ത്രാദീനി" എന്നിതിലെ ആദിഗ്രഹണം ചെയ്തതുകൊണ്ടു സൂക്ഷ്മങ്ങളായിട്ടുള്ള നാഡ്യാദികളേയും ഗ്രഹിക്കണം. [അവയെ ശവശരീരത്തിൽ നോക്കി പരീക്ഷിച്ചു കാര്യകാരണങ്ങളെ കല്പിക്കേണ്ടതാണെന്ന് ഇന്ദു വ്യാഖ്യാതാവ് പറയുന്നു.] അവയിൽവെച്ചു യകൃത്തും പ്ലീഹയും ഉണ്ടാകുന്നത് സമാനവായുവിനാൽ പ്രേരിതവും ദേഹത്തിന്റെ ചൂടുകൊണ്ടു പചിപ്പിക്കപ്പെടുന്നതുമായ രക്തത്തിന്റെ തെളിയിൽനിന്നാകുന്നു. ആ രക്തത്തിന്റെതന്നെ നുരയിൽനിന്ന് ഫുപ്ഫുസം ഉണ്ടാകുന്നു. രക്തത്തിന്റെ കിട്ടത്തിൽനിന്ന് ഉണ്ഡുകം ഉണ്ടാകുന്നു. രക്തത്തിന്റെയും മേദസ്സിന്റെയും തെളിയിൽനിന്നു വൃക്കകൾ ഉണ്ടാകുന്നു. രക്ത

സന്ധികളുടെ ആശ്രയമായതുകൊണ്ടാണ് പർശുകകളുടെ സംഖ്യ സന്ധികൾക്കുമാകുന്നതെന്നു കാണുക.]

അഷ്ടൌ ഗ്രീവായാം । ത്രയഃ കണ്ഠനാഡ്യാം । അഷ്ടാദശ കണ്ഠനാഡീനിബദ്ധാ ഹൃദയക്ലോമനാഡീഷു । ദ്വാത്രിംശദ്ദന്തമൂലേഷു । ഏകൈകഃ കാകലനാസാമൂർദ്ധസു । ദ്വൌ ദ്വൌ ഗണ്ഡകർണ്ണശംഖവർത്മനേത്രഹനുസന്ധിഷു । ദ്വാവുപരിഷ്ടാൽ ഭ്രുവോഃ । പഞ്ച ശിരഃകപാലേഷു ॥

സാ — ഗ്രീവയിങ്കൽ എട്ടും, കണ്ഠനാഡിയിൽ മൂന്നും, കണ്ഠനാഡിയിങ്കൽ ബന്ധിക്കപ്പെട്ടവയായി ഹൃദയക്ലോമനാഡികളിൽ പതിനെട്ടും, ദന്തമൂലങ്ങളിൽ മുപ്പത്തിരണ്ടും, കാകലം നാസിക മൂർദ്ധാവ് എന്നിവയിൽ ഓരോന്നുവീതം മൂന്നും, ഗണ്ഡം കർണ്ണം ശംഖം വർത്മം നേത്രം ഹനുസന്ധി എന്നിവയിൽ ഈരണ്ടുവീതം പന്ത്രണ്ടും, രണ്ടു പുരികങ്ങളുടെ ഉപരിഭാഗത്തായി രണ്ടും, ശിരഃകപാലങ്ങളിൽ അഞ്ചും കൂടിയാണ് ഊർദ്ധ്വകായത്തിങ്കൽ ഉള്ള എണ്പത്തിമൂന്ന് അസ്ഥിസന്ധികൾ. [ഹൃദയക്ലോമനാഡികളിലെ സന്ധികൾ കണ്ഠനാഡിയിങ്കൽ നിബദ്ധങ്ങളാകയാലാണ് ഊർദ്ധ്വാംഗത്തിൽ ഗണിക്കപ്പെട്ടത് എന്നു കാണുക.]

അസ്ഥിസന്ധികൾക്ക് സ്ഥാനഭേദേന നാമഭേദത്തെ പറയുന്നു:—

അംഗുലിഗുല്ഫമണിബന്ധജാനുകൂർപ്പരേഷു കോരസംജ്ഞാഃ । കക്ഷാവംക്ഷണദന്തമൂലേഷൂലൂഖലസംജ്ഞാഃ । അംസപീഠഗുദഭഗനിതംബേഷു സാമുദ്ഗാഃ । ഗ്രീവാപൃഷ്ഠവംശയോഃ പ്രതരാഃ । ശിരഃകടീകപാലേഷു തുന്നസേവനീസംജ്ഞാഃ । ഹനുദ്വയതോ വായസതുണ്ഡാഃ । കണ്ഠനാഡീഹൃദയക്ലോമനാഡീഷു മണ്ഡലകസംജ്ഞാഃ । ശ്രോത്രശൃംഗാടകേഷു ശംഖാവർത്താഃ । ഇത്യസ്ഥിസന്ധയോഽഷ്ടവിധാഃ ॥

സാ — മേൽപറഞ്ഞ അസ്ഥിസന്ധികൾക്ക് അംഗുല്യാദികളായ സ്ഥലങ്ങളിൽ 'കോരങ്ങൾ' എന്നു പേരാകുന്നു. കക്ഷ്യാദിസ്ഥാനങ്ങളിലുള്ള സന്ധികൾക്ക് ഉലൂഖലങ്ങൾ എന്നു പേരാകുന്നു. അംസപീഠാദിസ്ഥാനങ്ങളിൽ സാമുദ്ഗങ്ങൾ എന്നു പേരാകുന്നു. ഗ്രീവാപൃഷ്ഠവംശം എന്നിവയിലുള്ള അസ്ഥിസന്ധികൾക്കു പ്രതരങ്ങൾ എന്നു പേർ. ശിരഃകടീകപാലങ്ങളിലുള്ളവക്കു തുന്നസേവനികൾ എന്നു പേർ. ഹനു (താടി

ലെല്ല്") വിന്റെ ഇരുപുറവുമുള്ളവ സമുദ്ഗങ്ങൾ എന്ന പേർ. കണ്ഠനേത്രനാഡികളിൽ മണ്ഡലങ്ങൾ എന്ന പേരാകുന്നു. ശ്രോത്രശൃംഗാടകങ്ങളിലുള്ളവ ശംഖാവർത്തങ്ങളെന്ന പേരാകുന്നു. മുള്ളിന്റെ പൃഷ്ഠഭാഗത്തിലുള്ളവയാണ് അസ്ഥിസന്ധികൾ. [ഇതുവരെയായ് ഇരുനൂറ്റിപത്ത് അസ്ഥിസന്ധികളെ വിവരിച്ചുകഴിഞ്ഞു].

സ്നായുപേശീസിരാശ്രിതാനാന്തു സഹസ്രദ്വയം നവ പുനഃ ശസ്ത്രപ്രണിധാനേ തേഷു നാധികൃതമിതി പൃഥങ്നോക്തം ॥

സാ.— സ്നായുക്കൾ, പേശികൾ, സിരകൾ എന്നിവയെ ആശ്രയിച്ചിട്ടുള്ള സന്ധികളെ കൂട്ടിയാൽ അവയെല്ലാംകൂടെ രണ്ടായിരം സന്ധികൾ ഉണ്ടാകും. പക്ഷേ ശസ്ത്രക്രിയയെസംബന്ധിച്ച് അവയിൽ ഒന്നും പറയേണ്ടതായിട്ടില്ലാത്തതുകൊണ്ട് അവയെ വേറിട്ടു പറയാത്തതാണ്, സ്നായുക്കൾ—സ്നായുതന്തുക്കൾ. പേശികൾ—സ്നായുപ്രകൃതികളായ മാംസഖണ്ഡങ്ങൾ. സിരകൾ—ഞരമ്പുകൾ.

അനന്തരം സ്നായുക്കളുടെ വിഭാഗത്തെ പറയുന്നു:

നവ സ്നായുശതാനി । തേഷാം ഷട്ശതാനി ശാഖാസു । ത്രിംശദുത്തരം ദ്വിശതം മധ്യേ । ഊർദ്ധ്വം സപ്തതിഃ । തത്രൈകൈകസ്യാം സക്ഥ്നി പാദാംഗുല്യാം പ്രത്യേകം ഷട് ഷട് । താനി ത്രിംശത് । ദശ ദശ പാദതലകൂർച്ചഗുൽഫേഷു । ത്രിംശജ്ജംഘായാം । ദശ ജാനുനി । ചത്വാരിംശദൂരൗ । ദശ വംക്ഷണേ ॥

സാ.— സ്നായുക്കൾ ആകെ തൊള്ളായിരമാകുന്നു. അവയിൽ അറുനൂറെണ്ണം ശാഖകളിൽ ആകുന്നു. മദ്ധ്യമായിടങ്ങളിൽ ഇരുനൂറ്റിമുപ്പത് സ്നായുക്കളാണുള്ളത്. ഊർദ്ധ്വഭാഗത്തിൽ എഴുപത്. ഇവയിൽ ശാഖാക്കളിലുള്ള സ്നായുക്കൾ:—കാലിന്റെ ഓരോ വിരലിലും പ്രത്യേകം ആറു സ്നായുക്കൾവീതം മുപ്പത്. പാദതലം, കൂർച്ചം, ഗുൽഫം ഇവയിൽ പതിപ്പത്തുവീതം മുപ്പത്. ജംഘയിൽ മുപ്പത്. ജാനുവിങ്കൽ പത്ത്. ഊരു (തുട) വിൽ നാല്പത്. വംക്ഷണം (കടി) യിൽ പത്ത്. ഇങ്ങിനെ ഒരു കാലിന്മേൽതന്നെ 'നൂറ്റമ്പത്' സ്നായുക്കൾ ഉണ്ട്. ഇതുപോലെ മറ്റേ കാലിന്നും കൈകൾക്കും ഓരോന്നിന്നും നൂറ്റമ്പതുവീതം കൂട്ടിയാൽ ആകെ ശാഖകളിൽ അറുനൂറു സ്നായുക്കൾ ആകുന്നു. [കൈകളിൽ കണക്കാക്കുമ്പോൾ ഓരോ കയ്യിന്റെയും വിരലുകളിൽ മുപ്പത്; കരതലം കൂർച്ചം മണിബന്ധം ഇവയിൽ പതിപ്പത്തുവീതം മുപ്പത്. പ്ര

സ്നാവബന്ധനാനി സന്ധിഷു സുബഹൂനി. നൗരിവ സംശ്ലിഷ്ടഃ । തസ്മാദസ്ഥിസിരാദിഭ്യോപി താനി യത്നതോ രക്ഷേൽ । യതഃ സ്നായൂനി ബാഹ്യാന്യാഭ്യന്തരാണി ച സമ്യക് ജാനാതി സ ഗൂഢമപി ശല്യമാഹർത്തും സമർത്ഥോ ഭവതി ॥

സാ—മേല്പറഞ്ഞ സ്നായുക്കളാകുന്ന ബന്ധനങ്ങളെക്കൊണ്ട് സന്ധികളിൽ വഴിപോലെ കെട്ടപ്പെട്ടിട്ടാണ് ഈ ശരീരം വേണ്ടുംപോലെ ഭാരമേല്ക്കുന്നത്. ദൃഷ്ടാന്തം പറയുന്നു. നൗരിവ—തോണി ഏതൊരുപ്രകാരം സന്ധികളിൽ ബന്ധിക്കപ്പെട്ടതായിട്ട ഭാരമേല്ക്കുന്നുവോ അതുപോലെ. ആകയാൽ സ്നായുക്കളെ അസ്ഥിസിരാദികളെക്കാളുമധികം പ്രയത്നപ്പെട്ടു രക്ഷിക്കേണ്ടതാണ്. യാതൊരു വൈദ്യൻ ശരീരത്തിന്റെ അകത്തും പുറത്തുമുള്ള സ്നായുക്കളെ ശരിയായി അറിയുന്നുവോ അവൻ ഗൂഢമായി കിടക്കുന്ന ശല്യത്തെക്കൂടി എടുക്കുവാൻ സമർത്ഥനായി ഭവിക്കുന്നു.

അനന്തരം പേശികളെ വിവരിക്കുന്നു:—

പഞ്ച പേശീശതാനി । താസാം ചത്വാരി ശതാനി ശാഖാസു । ഷട്ഷഷ്ടിരന്തരാധൗ । ചത്വാരിംശദൂർദ്ധ്വം । തത്രൈകൈകസ്യാം സക്ഥ്നി പാദാംഗുലീഷു പ്രത്യേകം തിസ്രഃ । താഃ പഞ്ചദശ । ദശ ദശ പ്രപദേ പാദതലേ ഗുൽഫേ ച । തഥാ പാദസ്യോപരി ക്ഷേത്ര്യ സന്നിവിഷ്ടാഃ । വിംശതിർജ്ജംഘായാം । പഞ്ച ജാനുനി । വിംശതിരൂർവ്വൗ ॥

സാ—പേശികൾ ആകെ അഞ്ഞൂറാകുന്നു. അവയിൽ ശാഖകളിൽ നാനൂറും, അന്തരാധിയിങ്കൽ അറുപത്താറും, ഊർദ്ധ്വാംഗത്തിങ്കൽ നാല്പതുമാകുന്നു. ശാഖകളിലുള്ളവയുടെ വിഭാഗം എങ്ങിനെയെന്നാൽ:—ഓരോ കാലിന്മേലും വിരലുകളിൽ പ്രത്യേകം മൂന്നു പേശികൾക്കൂടി പതിനഞ്ച്; പ്രപദം (പാദതലത്തിന്റെ അഗ്രം), പാദതലം, ഗുൽഫം, പാദത്തിന്റെ ഉപരിഭാഗം എന്നിവയിൽ പ്രത്യേകം പത്തുപേശികൾ വീതം നാല്പത് (ഈ പേശികൾ കൂർച്ചം എന്ന മർമ്മത്തിൽ അടിപ്പിക്കപ്പെട്ടവയാകുന്നു.) ജംഘയിങ്കൽ ഇരുപതുപേശികൾ; ജാനുവിങ്കൽ അഞ്ച്; ഊരുവിങ്കൽ ഇരുപത്; ഇങ്ങിനെ ഒരു കാലിന്മേൽ നൂറുപേശികൾ. ഇതുപോലെ മറ്റേകാലിന്മേലും രണ്ടു കൈകളിലുംകൂടി ആകെ നാനൂറുപേശികൾ ശാഖകളിൽ ഭവിക്കുന്നു.

ഏകൈകാ മേഢ്രസേവന്യോഃ । ദ്വേ വൃഷണയോഃ । ദശ സ്ഫി

ലപ്പുറൽ) ഒരു അഞ്ജലിയുമാകുന്നു. ഇപ്പുറത്തെ സംഖ്യകളും ഒന്നും സമധാതുവിന്റെ പ്രസാദവുമാകുന്നു.

**സമധാതോഃ പരിമാണമിദം । ഏതേഷാം വൃദ്ധിക്ഷയയോസ്തു സ്വം ലക്ഷണമേവജ്ഞാപകം പരമേവാപരിസംഖ്യാതാൻ മൂത്രാ മൂത്രാൻ ഭാവാൻ ബുദ്ധ്യാ മാംസകണ്ഡരാദിമലാൻ വായുബുദ്ധിസ്മൃത്യാദീംശ്ച ॥**

സാ— മേൽപറഞ്ഞ കണക്ക് രോഗമൊന്നുമില്ലാത്ത സമധാതുവായിരിക്കുന്നവന്നുള്ള കണക്കാണ്. ദോഷശോകാപജ്ഞങ്ങളായ രോഗങ്ങളുണ്ടായാൽ മേൽപറഞ്ഞ പരിമാണത്തിൽനിന്നു വൃദ്ധിക്ഷയങ്ങൾ ഉണ്ടാകും. അവയെ ദോഷഭേദീയത്തിൽ പറഞ്ഞിട്ടുള്ള ലക്ഷണങ്ങളെക്കൊണ്ട് യഥാസ്വം ഗ്രഹിക്കേണ്ടതാണ്. ഇവയിൽ പരിഗണിക്കപ്പെടാത്തവയായി ദേഹത്തിങ്കലുള്ള മാംസകണ്ഡരാദികളായ മൂർത്തഭാവങ്ങളെയും വായു ബുദ്ധി സ്മൃതി മുതലായിട്ടുള്ള അമൂർത്തഭാവങ്ങളെയും യഥാസ്വലക്ഷണങ്ങളെക്കൊണ്ടുതന്നെ ഊഹിക്കണം.

**ധന്വന്തരീയാസ്തു പുനഃ പഠന്തി । വിശേഷണോക്തി ഹി ശരീരിണി നിത്യമേവ ബലാ ദോഷധാതുമലാഃ । യസ്മാദ്ദേഹിനാമപി സമതാം മാംസാദിവൽ പരിമാണതോ നിർദ്ദേഷ്ടുമശക്യമ് । കേവലം സ്വാസ്ഥ്യമാത്രേണാനുമേയം ലക്ഷയേദിതി ॥**

സാ— ധന്വന്തരിയുടെ മതക്കാർ (സുശ്രുതാദികൾ) ആകട്ടെ ഇങ്ങിനെ പറയുന്നു:— മനുഷ്യന്റെ ശരീരങ്ങൾ പരസ്പരം വ്യത്യാസമുള്ളവയാണ്. ദോഷങ്ങൾ ധാതുക്കൾ മലങ്ങൾ എന്നിവയും നിത്യം ചഞ്ചലങ്ങളാണ്. അതുകൊണ്ട് ഇത്രകണ്ടു ദോഷധാതുമലങ്ങളുണ്ടെന്നുള്ള നിയമ കണക്കി അവയുടെ അളവ് ഇത്രയാണെന്നു നിർദ്ദേശിക്കുവാൻ കഴികയില്ല. മാംസാദികളുടെ അളവ് നിർണ്ണയിപ്പാൻ കഴിയാത്തതുപോലെതന്നെയാണ് അവയുടേയും. കേവലം സ്വാസ്ഥ്യമാത്രംകൊണ്ട്, ഊഹിച്ച് തീർച്ചയാക്കുവാനേ പാടുള്ളു.

**സർവ്വേ ഹ്യവയവാഃ പരമാണുഭേദേനാപരിസംഖ്യേയാ ഭവന്തി । തേഷാം സംയോഗവിഭാഗേ പരമാണൂനാം കർമ്മപ്രേരിതോ വായുഃ കാരണമ് ॥**

സാ— എല്ലാ അവയവങ്ങളും പരമാണുഭേദേന അപരിസംഖ്യങ്ങളായിത്തീരുന്നു. ആ പരമാണുക്കളുടെ സംയോഗങ്ങളെ വിഭജിക്കുന്ന

## ഷഷ്ഠോദ്ധ്യായഃ.

മുമ്പത്തെ അദ്ധ്യായത്തിൽ ശരീരാവയവത്തിന്റെ പ്രസ്താവത്തിൽ സിരകളെപ്പറ്റി സൂചിപ്പിക്കയേ ചെയ്തിട്ടുള്ളുവല്ലൊ. അവയെ സവിസ്തരം പറവാനായി ഇനി അദ്ധ്യായം ആരംഭിക്കുന്നു:—

അഥാതസ്സിരാവിഭാഗമദ്ധ്യായം വ്യാഖ്യാസ്യാമഃ । ഇതി ഹ സ്മാഹുരാത്രേയാദയോ മഹർഷയഃ ॥

സാ—അനന്തരം സിരാവിഭാഗമെന്ന അദ്ധ്യായത്തെപ്പറവാൻ പോകുന്നു. ആത്രേയാദികളായ മഹർഷിമാർ ഇങ്ങിനെ പറഞ്ഞു.

ദശ മൂലസിരാ ഹൃദയപ്രതിബദ്ധാഃ സർവ്വാംഗപ്രത്യംഗേഷ്വോജോ നയന്തി । തൽപ്രതിബദ്ധാ ഹി ശരീരചേഷ്ടാഃ । താസ്തു ദ്വ്യംഗുലമംഗുലമർദ്ധാംഗുലം യവം യവാർദ്ധം ച ഗത്വാ ദ്രുമപത്രസേവനീപ്രതാനവൽ ഭിദ്യമാനാഃ സപ്ത ശതാനി ഭവന്തി ॥

സാ—മൂലസിരകൾ പത്താണ്. മൂലസിരകൾ എന്നുവെച്ചാൽ പ്രധാനസിരകളെന്നർത്ഥം. മറ്റുള്ള സിരകൾ അവയിൽനിന്നുണ്ടാകുന്നതുകൊണ്ടാണവക്കു പ്രാധാന്യം. ഈ മൂലസിരകൾ ഹൃദയത്തിൽ ബന്ധിപ്പിക്കപ്പെട്ടവയാകുന്നു. അവയാണ് എല്ലാ അംഗങ്ങളിലും പ്രത്യംഗങ്ങളിലും ഓജസ്സിനെ കൊണ്ടുചെല്ലുന്നത്. ശരീരത്തിന്റെ സർവ്വ ചേഷ്ടകളും അവയിൽ ബന്ധിക്കപ്പെട്ടതായിരിക്കുന്നു. അവ രണ്ടംഗുലം, ഒരംഗുലം, അര അംഗുലം, ഒരു യവം, അരയവം എന്നിതിനെ പോയിട്ട് മരത്തിന്റെ ഇലയിലുള്ള ഞരമ്പുകൾപോലെ പലവഴിക്കും തിരിഞ്ഞ് എഴുനൂറ് എണ്ണമായിച്ചമയുന്നു. ഹൃദയത്തിൽനിന്ന് രണ്ടംഗുലം ചെന്നാൽ ഒരു ചെറുതും തിരിയും. പിന്നെ ഒരംഗുലംചെന്നാൽ ഒന്നുകൂടി തിരിയും. അനന്തരം അരയംഗുലംചെന്നാൽ വീണ്ടും ഒന്നു തിരിയും. പിന്നെ ഒരു യവത്തോളം ചെന്നിട്ട് ഒന്നും വീണ്ടും അരയവത്തോളം ചെന്നിട്ട് ഒന്നും തിരിയുന്നു. ഇങ്ങിനെ പലതരം തിരിഞ്ഞുമറിഞ്ഞ് എഴുനൂറായിച്ചമയുമെന്ന സാരം.

താസാം ചതുശ്ശതീ ശാഖാസു । തത്ര ഷോഡശാവ്യധനീയാഃ । ഷട്ത്രിംശം ശതമന്തരാധൗ । തത്ര ദ്വാത്രിംശൽ । പഞ്ചഷഷ്ട്യധികം ശതമൂർദ്ധ്വം । തത്രാപി പഞ്ചാശൽ ॥

സാ—ആ എഴുനൂറു സിരകളിൽ നാനൂറെണ്ണം ശാഖകളിൽ (കൈ

ളും, രണ്ടു കൃകാടികകളിലുംകൂടി രണ്ടും, വിധുരകൾ രണ്ടിലുംകൂടി രണ്ടും എന്നിങ്ങിനെ പതിനാറു സിരകൾ അവേദ്ധ്യങ്ങളാണ്. ഹനുക്കളിൽ പതിനാറു സിരകളാണുള്ളതു്. അവയിൽ ഹനുസന്ധികളെ സംബന്ധിച്ച രണ്ടെണ്ണം അവേദ്ധ്യകൾ ആകുന്നു. ജിഹ്വയിൽ പതിനാറു സിരകൾ ഉണ്ട്. അവയിൽ അധോഭാഗത്തു രസത്തെ അറിയുന്നതിനുപകരിക്കുന്നവ രണ്ടും, വാക്കിനെ പ്രവർത്തിപ്പിക്കുന്നവ രണ്ടുംകൂടി നാലെണ്ണം അവേദ്ധ്യകളാകുന്നു. നാസികയിൽ ഇരുപത്തുനാലു സിരകൾ ഉണ്ട്. അവയിൽവെച്ച് ഗന്ധത്തെ അറിയുന്നതിനുപകരിക്കുന്നവ രണ്ടും താലുവിൽ ഉള്ളതൊന്നുംകൂടി മൂന്നെണ്ണം അവേദ്ധ്യകളത്രെ. കണ്ണുകളിൽ അമ്പത്താറു സിരകളുണ്ട്. അവയിൽ ഉന്മേഷനിമേഷങ്ങളെ ഉണ്ടാക്കുന്നവ ഈരണ്ടും, അപാംഗങ്ങളിൽ ഓരോന്നിലും ഓരോന്നുവീതം രണ്ടുംകൂടി ആറെണ്ണം അവേദ്ധ്യകളത്രെ. (ലലാടത്തിങ്കൽ പുരികത്തിലേക്കും കണ്ണിലേക്കും പോകുന്നവയായി അറുപതു സിരകളുള്ളതും ഇവതന്നെയാണ്.) അവയിൽവെച്ച് കേശാന്തഗതകളായിട്ടുള്ളവയും ആവർത്തങ്ങളിൽ ഓരോന്നുവീതം രണ്ടും, സ്ഥപനിയിൽ ഒന്നുംകൂടി ഏഴെണ്ണം വർജ്ജിക്കണം. ചെവികളിൽ സിരകൾ പതിനാറ്. അവയിൽ ശബ്ദവാഹിനികളായ രണ്ടെണ്ണം അവേദ്ധ്യകൾ. (അവ കർണ്ണസ്ഥങ്ങളാണ് ശംഖങ്ങളിലുള്ളവയും). അവയിൽ ശംഖസന്ധികളിലുള്ള രണ്ടെണ്ണം അവേദ്ധ്യകളത്രെ. ശിരസ്സിങ്കൽ പന്ത്രണ്ടു സിരകളുണ്ട്. അവയിൽവെച്ച് ഉൽക്ഷേപങ്ങളിൽ രണ്ടും, സീമന്തങ്ങളിൽ ഓരോന്നുവീതം അഞ്ചും, അധിപതി എന്ന മർമ്മത്തിൽ ഒന്നുംകൂടി എട്ടു സിരകൾ അവേദ്ധ്യകളാകുന്നു. ഇങ്ങിനെ ശിരസ്സിങ്കൽ ആകെ ഒരുനൂറ്റുപത്തുനാലു സിരകളും അവയിൽവെച്ച് അവേദ്ധ്യകളായ അമ്പതു സിരകളും വിവരിച്ചു. ഇവകളൊക്കെ, ക്ഷുദ്രികാദികളായ സിരകളും ശസ്ത്രംകൊണ്ടു വേധിച്ചുകൂടാത്തവയാകുന്നു. ക്ഷുദ്രികകൾ-ചെറിയവകൾ. കുടിലകൾ-വളഞ്ഞവ. സംകീർണ്ണകൾ-കൂട്ടിപ്പിടിച്ചവ. ഗ്രന്ഥികകൾ-ഗ്രന്ഥിരൂപകൾ. (മുഴച്ചവ). സന്ധികളിലുള്ളവ-ക്ഷുദ്രാദികളായ സന്ധിസ്ഥാനങ്ങളിലുള്ളവ.

താസാം യഥാസ്വം ദുഷ്ടാംശവിഭാഗേന പഞ്ചസപ്തത്യധികം ശതമനിലരക്തം വഹതി । ഏവം വിശേഷ പിത്തശ്ലേഷ്മശുദ്ധരക്തമപി । സർവ്വാ ഹ്യേവം ശോഷമാഗൃഹ്ണന്തി ദോഷാഃ । വ്യത്യയേന തു പിധ്യന്തി ॥

സ—മേൽപറഞ്ഞപ്രകാരമുള്ള എഴുനൂറു സിരകളിൽ നാലിലൊ

ളെ ആശ്രയിച്ചിരിക്കുന്നു. അവ സ്ത്രീകളാണെങ്കിൽ മുലപ്പാലിനേയും പുരുഷന്മാരാണെങ്കിൽ ശുക്ലത്തേയും വഹിക്കുന്നു.

അധോഗമാസ്തു പക്വാശയസ്ഥാ ഏവം ത്രിധാ ജായന്തേ । താത്ര ദശാദ്യാഃ പൂർവ്വവൽ । ദ്വേ വഹതോന്നം മന്ത്രാശ്രയേണ । ദ്വേ തോയം । ദ്വേ മൂത്രം । ദ്വേ ശുക്ലം വഹതോ ദ്വേ ച ശോണിതം । തേ ഏവ നാരീണാമാർത്തവം । ദ്വേ വർച്ചോനിരസിന്യൌ സ്ഥൂലാന്ത്രപ്രതിബദ്ധേ । ഏവം ദ്വാദശ । ശേഷാസ്ത്വഷ്ടൌ ധമന്യസ്തിരശ്ചീനാഃ സ്വേദമർപ്പയന്തി ॥

സാ—നാഭിയിൽനിന്ന കീഴ്പോട്ടുപോകുന്ന പത്തു ധമനികളും ഇതുപോലെതന്നെ പക്വാശയത്തിൽ ചെന്നിട്ട് മൂന്നായി തിരിയുന്നു. അവയിൽ ആദ്യത്തെ പത്തെണ്ണം മുമ്പത്തേതുപോലെതന്നെ. അതായത് ഈരണ്ടെണ്ണം വാതപിത്തകഫരക്തരസങ്ങളെ വഹിക്കുന്നു എന്നർത്ഥം. ശേഷമുള്ളവയിൽ രണ്ടെണ്ണം അന്ത്രത്തെ അനുസരിച്ച് അന്നത്തെ വഹിക്കുന്നു; രണ്ടെണ്ണം ജലത്തെ വഹിക്കുന്നു; രണ്ടെണ്ണം മൂത്രത്തെ വഹിക്കുന്നു; രണ്ടെണ്ണം ശുക്ലത്തെ വഹിക്കുന്നു; രണ്ടെണ്ണം അതിനെ വിസർജ്ജിക്കുകയും ചെയ്യുന്നു. പുരുഷന്ന ശുക്ലത്തെ വഹിക്കുകയും ഒഴുക്കുകയും ചെയ്യുന്ന ധമനികൾതന്നെയാണ് സ്ത്രീകൾക്ക് ആർത്തവത്തെ വഹിക്കുകയും വിടുകയും ചെയ്യുന്നത്. രണ്ടു ധമനികൾ സ്ഥൂലാന്ത്രത്തിന്മേൽ ഏടിപ്പിക്കപ്പെട്ടവയായിട്ട് മലത്തെ വിസർജ്ജിക്കുന്നു. ഇങ്ങിനെ പന്ത്രണ്ട്. ശേഷമുള്ള എട്ടു ധമനികളാകട്ടെ വിലങ്ങത്തിൽ നിന്നിട്ട് സ്വേദത്തെ അർപ്പണം ചെയ്യുന്നു. [ഇങ്ങിനെ നാഭിയിൽനിന്ന മേൽപ്പോട്ടും കീഴ്പോട്ടും പോകുന്ന ധമനികളെ വിവരിച്ചു കഴിഞ്ഞു.]

തിര്യഗ്ഗമിന്യശ്ചതസ്രോ ഭിദ്യമാനാഃ സഹസ്രധാ ഭവന്തീത്യുക്തം പ്രാക് ॥

സാ—നാഭിയിൽനിന്ന് ഇടത്തും വലത്തും പാർശ്വങ്ങളിലേക്കായി വിലങ്ങനെ പോകുന്ന നാലു ധമനികൾ ഭേദിച്ച് ബഹുപ്രകാരങ്ങളായി ഭവിക്കുമെന്നു മുമ്പ് പറഞ്ഞിട്ടുണ്ട്. ഇങ്ങിനെ ധമനികൾ വിവരിക്കപ്പെട്ടു.

ഇനി ക്രമപ്രാപ്തങ്ങളായ സ്രോതസ്സുകളെ പറയുന്നു:—

സ്രോതാംസി പുംസാം നവ കർണ്ണൌ നേത്രേ നാസാപുടൌ മുഖം പായുർമ്മൂത്രപഥശ്ചാന്യാനി ച ത്രീണി സ്ത്രീണാം സ്തനൌ രക്ത

പായൌ ച । തഥാപരാണ്യന്തഃസ്രോതാംസി ജീവിതായതനാനി ത്രയോദശ പ്രാണോദകാന്നധാതുമലായതനാനി ॥

സാ — സ്രോതസ്സുകളെന്നാൽ ദ്വാരങ്ങളെന്നർത്ഥം. ഇവ പുരുഷന്മാർക്ക് ഒമ്പതാകുന്നു. രണ്ടു ചെവികൾ, രണ്ടു കണ്ണുകൾ, രണ്ടു മൂക്കുകൾ, ഒരു മുഖം (വായ), ഒരു ഗുദം, ഒരു മൂത്രമാർഗ്ഗം ഇവയാണ് നവദ്വാരങ്ങൾ. സ്ത്രീകൾക്കാകട്ടെ രണ്ടു മുലകളും ഒരു രക്തമാർഗ്ഗവും എന്നിങ്ങിനെ മൂന്നു സ്രോതസ്സുകൾ അധികമുണ്ട്. ഇതുകൂടാതെ ജീവിതായതനങ്ങൾ (ജീവൻ നില്ക്കുന്ന സ്ഥാനങ്ങൾ) ആയിട്ട് അകത്തു പതിമൂന്ന് അന്തഃസ്രോതസ്സുകൾ ഉണ്ട്. അവകൾ പ്രാണൻ, ജലം, അന്നം, ധാതു, മലം എന്നിവയുടെ മാർഗ്ഗങ്ങളാകുന്നു.

തത്ര പ്രാണാദീനാം ഹൃദയം മൂലം മഹാസ്രോതശ്ച । താനി ധാതുക്ഷയരൌക്ഷ്യപിപാസാക്ഷുദ്വ്യായാമവേഗധാരണാദിഭിർദുഷ്യന്തി । താന്യതിസൃഷ്ടം പ്രതിബദ്ധമല്പാല്പമഭീക്ഷ്ണം വാ സശബ്ദശൂലമുച്ഛ്വസനാത് । തത്ര ശ്വാസവത്സാധനം ॥

സാ — അവയിൽവെച്ചു പ്രാണാദികളുടെ മൂലം ഹൃദയവും മഹാസ്രോതസ്സുമാകുന്നു. അവകൾ ധാതുക്ഷയം, രൌക്ഷ്യം, പിപാസ, വിശപ്പ്, വ്യായാമം, വേഗധാരണം എന്നിവയെക്കൊണ്ടും മറ്റും ദുഷിച്ചുപോകുന്നു. ആ ദൂഷണംകൊണ്ട് ശ്വാസം പോകുന്നതു അധികമായി അഭീക്ഷ്ണമാകുന്നുവോ തടഞ്ഞ് അല്പാല്പമാകുന്നുവോ ആയിത്തീരുകയും, ശ്വാസം കഴിക്കുമ്പോൾ ശബ്ദവും വേദനയും ഉണ്ടാകയും ചെയ്യും. പ്രാണവാഹികളായ സ്രോതസ്സുകൾ ദുഷിച്ചുണ്ടാകുന്ന ഈ രോഗത്തിൽ ശ്വാസരോഗത്തിനുള്ള ചികിത്സതന്നെ ചെയ്യേണ്ടതാണ്. ഇങ്ങിനെ പ്രാണവാഹികളായ സ്രോതസ്സുകളുടെ ദൂഷണത്തെ പറഞ്ഞു. ഇനി ഉദകവാഹികളുടേതിനെ പറയുന്നു:—

ഉദകവാഹിനാം താലു മൂലം ക്ലോമ ച । താന്യാമഭയാതിപാനോഷ്ണരൂക്ഷശുഷ്കാന്നക്ഷാരമദ്യതൃഷ്ണാനിഗ്രഹാദിഭിർദുഷ്യന്തി । താന്യതിതൃഷ്ണാ മുഖശോഷം കണ്ഠൌഷ്ഠതാലുശോഷം തമശ്ചാശു । തത്ര തൃഷ്ണോക്തമൌഷധം ॥

സാ — ഉദകവാഹികളായ (ജലത്തെ വഹിക്കുന്നവ) സ്രോതസ്സുകളുടെ മൂലം താലുവും ക്ലോമവുമാകുന്നു. അവ ആമദോഷം, ഭയം, അതിമാത്രമായ ജലപാനം, ഉഷ്ണമോ ശുഷ്കമോ ആയ അന്നത്തെ ഭക്ഷിക്കൽ, കഷായരസങ്ങളുള്ള ദ്രവ്യങ്ങളെ അധികം സേവിക്കൽ, ദാഹിക്കുമ്പോൾ

വെള്ളംകുടിക്കാതിരിക്കൽ മുതലായവനിമിത്തം ദുഷിച്ചുപോകും. എന്നാൽ അതിയായ വെള്ളംദാഹം, മുഖശോഷം, ചെവി മൂളംപോലെ, കണ്ണ് ഇരുളുക എന്നിവയുണ്ടാകും. അതിന് തൃഷ്ണാചികിത്സ ചെയ്യേണ്ടതാണ്. ഇനി അന്നവാഹിസ്രോതസ്സുകളുടെ ദൂഷണത്തെ പറയുന്നു.

അന്നവാഹിനാമാമാശയോ മൂലം വാമപാർശ്വഞ്ച । തേഷാം ദുഷ്ടൗ സർവ്വം മാത്രാശിതീയോക്തമവഗാഹ്യേത് ॥

സാ — അന്നവാഹികളായ സ്രോതസ്സുകളുടെ മൂലം ആമാശയവും വാമപാർശ്വവുമാകുന്നു. അവ ദുഷിച്ചാലുള്ള ലക്ഷണവും ചികിത്സയും എല്ലാം മാത്രാശിതീയാദ്ധ്യായത്തിൽ പറഞ്ഞപ്രകാരമെന്നറിയേണ്ടതാണ്. [അന്നവാഹിസ്രോതസ്സുകൾ ദുഷിക്കാൻ ഹേതു അതിഭക്ഷണം മുതലായവയാണെന്നും, ദുഷിച്ചാൽ വിഷൂചികാദികൾ ഉണ്ടാകുമെന്നും, വമനാദികളാണ് ചികിത്സ എന്നും സാരം.] മേൽപ്പറഞ്ഞ വഴിക്ക് പ്രാണാദിവാഹികളായ സ്രോതസ്സുകളുടെ "മൂലം" എന്നുവെച്ചാൽ ആശ്രയം, അതായത് ഇവ പുറപ്പെടുന്ന പ്രദേശം എന്ന താല്പര്യം. ഇപ്രകാരം പ്രാണോദകാന്നവാഹികളായിട്ടുള്ള മൂന്നുവിധം സ്രോതസ്സുകളുടെ ദൂഷണത്തെ പറഞ്ഞുകഴിഞ്ഞു. ഇനി ധാതുവാഹികളായ ഏഴ് സ്രോതസ്സുകളെപ്പറ്റി പറയുന്നു.

രസവാഹിനാം ഹൃദയം മൂലം ദശ ധമന്യശ്ച । രക്തവാഹിനാം യകൃത് പ്ലീഹാ ച । മാംസവാഹിനാം സ്നായവസ്ത്വക് ച । മേദോവാഹിനാം വൃക്കൗ മാംസഞ്ച । അസ്ഥിവാഹിനാം ജഘനം മേദശ്ച । മജ്ജവാഹിനാം പർവ്വാണ്യസ്ഥീനി ച । ശുക്രവാഹിനാം സ്തനൗ വൃഷണൗ മജ്ജാ ച । മൂത്രവാഹിനാം വസ്തിർവ്വൃക്കൗ ച । ശകൃദ്വാഹിനാം പക്വാശയഃ സ്ഥൂലാന്ത്രഞ്ച । സ്വേദവാഹിനാം മേദോ രോമകൂപാശ്ച । തേഷാം ദുഷ്ടാനാം വിവിധമഹിതാഹാരവിഹാരോപദ്രവാൻ പൃഥക് പൃഥക്സ്വധാതു ദോഷാദിവിജ്ഞാനീയപ്രോക്തം വൃദ്ധിക്ഷയലക്ഷണേന ലക്ഷയേത് ॥

സാ — സപ്തധാതുക്കളിൽ ആദ്യത്തേതായ രസത്തെ വഹിക്കുന്ന സ്രോതസ്സുകളുടെ മൂലം ഹൃദയവും പത്തുധമനികളുമാകുന്നു. രക്തധാതുവിനെ വഹിക്കുന്ന സ്രോതസ്സുകളുടെ മൂലം യകൃത്തും പ്ലീഹയുമാണ്. മാംസവാഹിസ്രോതസ്സുകളുടെ മൂലം സ്നായുക്കളും ത്വക്കുമത്രെ. മേദോവാഹി

വ പ്രാപ്തരക്താദിധാതുസംജ്ഞകാഃ കാലവശാത് പചിതബലപ്രകാശനോ ദേഹമൂർജ്ജയിതാം ധാതൂൻ ധാതുമലാംശ്ച പുഷ്യതി ॥

സാ—ക്രമത്തിലുള്ള ക്രമത്തെ പറയുന്നു. അതെങ്ങിനെ:—പ്രധാനാഗ്നിയാൽ പചിക്കപ്പെട്ട ആഹാരത്തിന്റെ രസം ഏതുകൂലത്തിലുള്ള വ്യാനവായുവിനാൽ പ്രേരിപ്പിക്കപ്പെട്ടതായിട്ട് ക്രമത്താലെ ഏഴ് ധാത്വഗ്നികളിലുംവെച്ച് പചിക്കപ്പെടുമ്പോൾ സ്വപക്വമുള്ള ഓരോന്ന് പ്രസാദനായിക്കൂടിത്തന്നെ രക്താദിധാതുക്കൾ എന്ന സംജ്ഞകളെ പ്രാപിച്ചിട്ട്, കാലംപോലെ അഭിവൃദ്ധിയായ പ്രസാദവും ശക്തിയും ഉള്ളതായിട്ട്, ദേഹത്തെ ശക്തിപ്പെടുത്തിയിട്ട് രക്താദികളായ ധാതുക്കളെയും കഫാദികളായ ധാതുമലങ്ങളെയും ക്രമത്തിൽ പോഷിപ്പിക്കുന്നു.

തത്രാന്നകിട്ടമച്ഛം മൂത്രം ഘനം ശകൃത് । രസസ്യ സാരോ രക്തം മലഃ കഫോ വസീകാ ച । രക്തസ്യ സാരോ മാംസം കണ്ഡരാസ്സിരാശ്ച മലഃ പിത്തം । മാംസസ്യ സാരോ മേദസ്ത്വചോ വസാ ച, കിട്ടം കർണ്ണാക്ഷിനാസികാസ്യരോമകൂപപ്രജനനമലാഃ । മേദസഃ സാരോഽസ്ഥിസ്നായുസന്ധയഃ കിട്ടം സ്വേദഃ । അസ്ഥ്നസ്സാരോ മജ്ജാ കിട്ടം കേശരോമനഖാഃ । മജ്ജ്ഞസ്സാരഃ ശുക്രം മലോഽക്ഷിവിട്ത്വചാം സ്നേഹഃ । ശുക്രസ്യ സാരമോജഃ । അത്യന്തശുദ്ധത്വാദസ്യ മലാഭാവഃ । അന്യേ പുനരത ഏവ തസ്യ നേച്ഛന്തി പാകം । അപരേ പുനഃ ശുക്രസാരം ഗർഭമേവാമനന്തി ॥

സാ—ഇനി പ്രസാദമലങ്ങളുടെ വിഭാഗത്തെ പറയുന്നു. അതെങ്ങി—അന്നത്തിന്റെ കിട്ടം (മലം) മൂത്രവും, ഘനാംശം പുരീഷവുമാകുന്നു. അന്നരസത്തിന്റെ സാരം രക്തവും, മലം കഫവസീകകളുമാകുന്നു. രക്തത്തിന്റെ സാരം മാംസം, കണ്ഡരകൾ, സിരകൾ എന്നിവയും, മലം പിത്തവുമാകുന്നു. മാംസസാരം മേദസ്സ്, ത്വക്ക്, വസ എന്നിവയും, മലം കർണ്ണാക്ഷിനാസികാസ്യരോമകൂപപ്രജനന (ലിംഗ) മലങ്ങളും ആകുന്നു. മേദസ്സിന്റെ സാരം അസ്ഥിസ്നായുസന്ധികളും, മലം സ്വേദവുമത്രെ. അസ്ഥിസാരം മജ്ജയും, മലം കേശരോമനഖങ്ങളുമാണ്. മജ്ജയുടെ സാരം ശുക്ലവും, മലമാകട്ടെ നേത്രം മലം ത്വക്ക് എന്നിവയിലെ സ്നേഹവുമാകുന്നു. ശുക്ലത്തിന്റെ സാരം ഓജസ്സാകുന്നു. ശുക്ലം അത്യന്തശുദ്ധമായതുകൊണ്ട് അതിന്റെ പാകത്തിങ്കൽ മലം ഉണ്ടാകുന്നില്ല. ഇക്കാരണത്താൽ ശുക്ലത്തിനു പാകംതന്നെയില്ലെന്നു ചിലർ പ

കായാഗ്നിനാവലീഢഃ പാകരൂപമിഗതേ തസ്യ തദൈവ പ്രസാദാംശസ്യ രസാദിനിവൃത്തിസമനന്തരം സൎവ്വം സമസ്തധാതുഷു സംവൃതാസംവൃതൈഃ പ്രവിസൃതോ വിവൃതമുഖേഷു ധാതുസ്രോതസ്സു ഭൂയാൻ പ്രഥമതരം ചാഗച്ഛതി പശ്ചാദല്പതരശ്ചാപി । ഏവമന്നരസ ഏവ സാക്ഷാത്സൎവ്വധാതൂൻ കേനചിദേവ കാലഭേദേന പുഷ്ണാതി । ന പുനൎദ്ധാതവോ ധാത്വന്തരതാം സ്വസ്രോതഃപാകമഗ്നേന പ്രതിപദ്യന്ത ഇതി ॥

സാ—മറ്റുചില ആചാൎയ്യന്മാർ പറയുന്നത് ഇങ്ങിനെയാണ്:—അന്നരസത്തിങ്കൽനിന്നുതന്നെയാണ് എല്ലാ ധാതുക്കളും ഉണ്ടാകുന്നതു; അല്ലാതെ ഒരു ധാതുവിൽനിന്നല്ല മറ്റൊരു ധാതുവുണ്ടാകുന്നത്. എങ്ങിനെയെന്നാൽ—അന്നം ഭക്ഷിക്കപ്പെട്ട ഉടനെ അതു കണ്ഠനാളത്തിൽക്കൂടെ ഉണ്ട് മഹാനിമ്നമായ സ്ഥാനത്തേക്കിറങ്ങിയാൽ അതിന്റെ യാതൊരംശമാണോ കായാഗ്നിയാൽ പചിപ്പിക്കപ്പെടുന്നത് അതിന്റെ അതിസൂക്ഷ്മമായ പ്രസാദം എന്ന രസം രസാത്മനാ പരിണമിച്ച ഉടൻതന്നെ ഒരുമിച്ചു സൎവ്വ ധാതുക്കളിലും വ്യാപിക്കുന്നു. ആ രസം ആദ്യമായും അധികമായിട്ടും പ്രാപിക്കുന്നതു വിവൃതമുഖങ്ങളും അടുത്തുള്ളവയുമായ ധാതുസ്രോതസ്സുകളിലാണ്. സംവൃതമുഖങ്ങളും ദൂരവൎത്തികളുമായവയിൽ ചെല്ലുന്നതു ക്രമത്തിലും അല്പമായിട്ടു മാത്രവുമാകുന്നു. ഇപ്രകാരം, അന്നരസംതന്നെ സാക്ഷാത്തായിട്ട് (പരമ്പരയാ അല്ല) എല്ലാ ധാതുക്കളെയും അല്പം കാലഭേദത്തോടുകൂടി പോഷിപ്പിക്കുന്നു. അല്ലാതെ ധാതുക്കൾ സ്വസ്രോതഃപാകത്താൽ ധാത്വന്തരങ്ങളായിത്തീരുകയല്ല ചെയ്യുന്നതു—എന്നാണിവരുടെ മതം.

അഗ്നിസ്തു ബലഭേദേന ചതുൎവ്വിധോ ഭവതി । സമോ വിഷമസ്തീക്ഷ്ണോ മന്ദശ്ച । തത്ര സമോ യഃ സമ്യഗുപയുക്തമന്നം സമ്യക്പചതി । വിഷമോ സമ്യഗപ്യുപയുക്തം പചതി സമ്യഗപി ന പചതി । തീക്ഷ്ണോ സമ്യഗപ്യുപയുക്തമാശു പചതി । സ ഏവ വൎദ്ധമാനോത്യഗ്നിർഭവതി । മന്ദസ്തു സമ്യഗപ്യുപയുക്തമുദരഗൌരവാധ്മാനവിബന്ധാടോപാന്ത്രകൂജനമുഖശോഷവമഥുസ്തംഭാദീന്യാമലിങ്ഗാനി ദർശയിത്വാ ചിരാൽ പചതി । ബാഹ്യേനാപി ച ജ്വാലാംഗാരാത്മകേനാഗ്നിനാ നൈകാകാരസ്സൎവ്വദാ പാകോ ഭവതി । കിന്ത്വന്തരാശ്രയഭേദേനോഷ്മാത്മനാ സമേനാപി । തസ്മാത്തം

പ്രയതേതാ രക്ഷണേ । തത്ര പ്രവരേണ സാത്മ്യേന സമം യഥാ സ്വമപരാണേതരാൻ ക്രമശഃ സാത്മ്യമാപാദ്യ പ്രവരേണ പരിപാലയേദ്ദോഷോപക്രമണീയോക്തേന ച വാതാദിസാധനേന ഗ്രഹണീരോഗചികിത്സിതൈരൌഷധവ്യായാമയോഗൈരിതി ॥

സാ — അഗ്നിയാകട്ടേ അതിന്റെ ബലത്തിനുള്ള ഭേദംനിമിത്തം നാലുവിധത്തിൽ ഭവിക്കുന്നു. ഒന്ന് സമാഗ്നി, രണ്ട് വിഷമാഗ്നി, മൂന്ന് തീക്ഷ്ണാഗ്നി, നാലു മന്ദാഗ്നി. അവയിൽ സമാഗ്നി അന്നത്തെ, മാത്രാശിതീയം മുതലായവയിൽ പറഞ്ഞപ്രകാരം വഴിപോലെ ഭക്ഷിക്കപ്പെട്ടതായ അന്നത്തെ വഴിപോലെ പചിക്കും. വിഷമാഗ്നി അങ്ങിനെയല്ലാത്ത അന്നത്തെയും പചിച്ചുവെന്നും, ചിലപ്പോൾ വഴിപോലെ ഉപയുക്തമായ അന്നത്തെക്കൂടി പചിച്ചില്ലെന്നും വരും. തീക്ഷ്ണാഗ്നി അസമ്യക്പ്രയുക്തമായ അന്നത്തെയും വേഗത്തിൽ പചിക്കും; അതുതന്നെ വർദ്ധിച്ചാൽ അത്യഗ്നിയായി ഭവിക്കുന്നു. മന്ദാഗ്നിയാകട്ടേ സമ്യക്പ്രയുക്തമായ അന്നത്തെക്കൂടി ചിരകാലംകൊണ്ടേ പചിക്കയുള്ളൂ. അതുതന്നെ ആധ്മാനം, മലബന്ധം, ഗുരുത്വം, ആന്ത്രകൂജനം, മുഖശോഷം, വയറ്റുവേദന മുതലായ ആമലക്ഷണങ്ങളെ കാണിച്ചേ പചിക്കയുള്ളൂ. വൈഷമ്യമായിട്ടുള്ള ബലത്തോടും കൂടെയുള്ള അഗ്നിയെക്കൊണ്ടുള്ള പാകം തന്നെ എല്ലായ്പ്പോഴും ഒരേവിധത്തിലാകയില്ല. പിന്നെ ഉള്ളിൽ കേവലം ചൂടായിട്ടുള്ള അഗ്നി സമനായിരുന്നാലും അതുകൊണ്ടുള്ള പാകം സമമായിരിക്കുമോ? അതുകൊണ്ട് അഗ്നിയെ പ്രയത്നപ്പെട്ടു രക്ഷിക്കണം. മേൽപ്പറഞ്ഞ നാലുതരം അഗ്നികളിൽ സമാഗ്നിയെ പ്രവരം(ഉൽകൃഷ്ടം, സർവ്വരസാഭ്യാസം) ആയ സാത്മ്യത്തെ ശീലിച്ചും, മറ്റുള്ള അഗ്നികളെ മറ്റുള്ള സാത്മ്യത്തെ ശീലിച്ചു സമാവസ്ഥയിലേക്കു കൊണ്ടുവന്നു പിന്നെ പ്രവരമായ സാത്മ്യത്തെ ശീലിച്ചും രക്ഷിക്കണം. ദോഷോപക്രമണീയത്തിൽ പറയപ്പെട്ട വാതാദിസാധനമായ ചികിത്സയും, ഗ്രഹണിയിൽ പറഞ്ഞിട്ടുള്ള ഔഷധവ്യായാമാദികളും ചെയ്യേണ്ടതാം.

ഭവന്തി ചാത്ര —

സധാതുസമവർണ്ണാനി വൃത്തസ്ഥൂലാന്യണൂനി ച
സ്രോതാംസി ദീർഘാണ്യാകൃത്യാ പ്രതാനസദൃശാനി ച
ആഹാരശ്ച വിഹാരശ്ച യഃ സ്യാദ്ദോഷഗുണൈസ്സമഃ
ധാതുഭിർവ്വിഗുണോ യശ്ച സ്രോതസാം സ പ്രദൂഷകഃ.
അതിപ്രവൃത്തിസ്സംഗോ വാ സിരാണാം ഗ്രന്ഥയോപി വാ

ണ്ടല്ലോ, അതെങ്ങിനെ എന്നു സംശയം. അതു് അവയുടെ പ്രഭാവം കൊണ്ടാണ്. രസവീര്യവിപാകങ്ങളെക്കൊണ്ടുള്ള കാര്യകരണത്തിൽ മാത്രമേ പാകക്രമത്തിന്റെ അപേക്ഷയുള്ളൂ. പ്രഭാവം സർവ്വാതിശായിയാകയാൽ അതിന്റെ മഹിമ അചിന്ത്യമെന്നർത്ഥം. എന്നാൽ വൃഷ്യാദികളല്ലാതെകണ്ടുള്ള ഔഷധവും പ്രായേണ ഒരഹോരാത്രംകൊണ്ട് അതിന്റെ കർമ്മത്തെ ചെയ്യുന്നു.

കഫഃ പിത്തം മലാഃ ഖേഷു പ്രസ്വേദോ നഖരോമ ച
സ്നേഹോഽക്ഷിത്വഗ്വിശാമോജോ ധാതൂനാം ക്രമശോ മലാഃ
സമഃ സമാനേ സ്ഥാനസ്ഥേ വിഷമോഽഗ്നിർവ്വിമാർഗ്ഗഗേ
പിത്താഭിമൂർച്ഛിതേ തീക്ഷ്ണോ മന്ദോഽസ്മിൻ കഫപീഡിതേ.
ശാന്തേഽഗ്നൌ മ്രിയതേ യുക്തേ ചിരം ജീവത്യനാമയഃ
രോഗീ സ്യാദ്വികൃതേ തസ്മാത്തം പ്രയത്നേന പാലയേൽ.

സാ—രസാദിധാതുക്കളുടെ മലങ്ങൾ ക്രമേണ കഫാദികളാകുന്നു. കഫം രസത്തിന്റേയും, പിത്തം രക്തത്തിന്റേയും, കർണ്ണനാസാദിസ്രോതസ്സിലുള്ള മലം മാംസത്തിന്റേയും, സ്വേദം മേദസ്സിന്റേയും, നഖവും രോമവും അസ്ഥിയുടെയും, കണ്ണ് ത്വക്ക് മലം ഇവയിലെ സ്നേഹം മജ്ജയുടെയും, ഓജസ്സ് ശുക്ലത്തിന്റേയും മലമാകുന്നു. [ഇത സംഗതി മുമ്പ് പറഞ്ഞതാകയാൽ ഇവിടെ പറഞ്ഞതു് സംഗ്രഹശ്ലോകമായി പറഞ്ഞാൽ ശിഷ്യോപസ്ഥിതിക്കധികം ഗുണമെന്നുവെച്ചാണ്] സമാനവായു സ്വസ്ഥാനത്തു നിന്നാൽ അഗ്നി സമനായും, മാർഗ്ഗവൈലക്ഷണ്യത്തെ പ്രാപിച്ചാൽ അഗ്നി വിഷമനായും, പിത്താഭിമൂർച്ഛിതമായാൽ തീക്ഷ്ണനായും, കഫപീഡിതമായാൽ മന്ദനായും ഭവിക്കും. സമാനവായുവാണ് അഗ്നിഗുണങ്ങളെ ഉണ്ടാക്കുന്നതെന്നു സാരം. അഗ്നി കെട്ടുപോയാൽ ആൾ മരിക്കും. അഗ്നി യുക്തമായിരുന്നാൽ ആരോഗ്യത്തോടുകൂടി വളരെക്കാലം ജീവിക്കും. അഗ്നി വികൃതമായാൽ രോഗിയായും ഭവിക്കും. ആകയാൽ അഗ്നിയെ പരിപാലിച്ചു രക്ഷിക്കേണ്ടതാകുന്നു.

ഇത്യഷ്ടാംഗസംഗ്രഹേ ശാരീരസ്ഥാനേ

ഷഷ്ഠോഽധ്യായഃ

സമാപ്തഃ.

# സപ്തമോദ്ധ്യായഃ.

അഥാതോ മർമ്മവിഭാഗം നാമാദ്ധ്യായം വ്യാഖ്യാസ്യാമഃ । ഇതി ഹ സ്മാഹുരാത്രേയാദയോ മഹർഷയഃ ॥

സാ—ഇനി മർമ്മവിഭാഗമെന്നു പേരായ അദ്ധ്യായത്തെ പറവാൻ പോകുന്നു. ആത്രേയാദികളായ മഹർഷികൾ ഇങ്ങിനെ പറഞ്ഞു. സൂത്രം.

സപ്തോത്തരം മർമ്മശതം । തത്ര ചതുശ്ചത്വാരിംശച്ഛാഖാസു । ഷഡ്വിംശതിരന്തരാധൌ । സപ്തത്രിംശദൂർദ്ധ്വജത്രു ॥

സാ—ഒരാളുടെ ദേഹത്തിൽ ആകെ നൂറ്റേഴ മർമ്മങ്ങളുണ്ട്. അവയിൽ നാല്പത്തിനാലു മർമ്മങ്ങളും നാലു ശാഖകളിൽ (ഓരോന്നിൽ പതിനൊന്നുവീതം) ആകുന്നു. അന്തരാധിയിൽ ഇരുപത്താറു മർമ്മങ്ങളും. ഊർദ്ധ്വഭാഗത്തിൽ മുപ്പത്തേഴ മർമ്മങ്ങളും ഉണ്ട്. ഈ മർമ്മങ്ങളെ ഇനി സവിസ്താരം പറയുന്നു.

അത്രൈകസ്മിൻ സക്ഥ്നി മദ്ധ്യമാംഗുലിമഭിതോ മദ്ധ്യേ പാദതലസ്യ തലഹൃദയം നാമ മർമ്മ, തത്ര വിദ്ധസ്യ രുജയാ മരണം । അംഗുഷ്ഠാംഗുല്യോർമ്മദ്ധ്യേ ക്ഷിപ്രം, തത്രാക്ഷേപകേന മരണം । ക്ഷിപ്രസ്യോപരി ദ്വ്യംഗുലേ ഉഭയതഃ കൂർച്ചഃ, തത്ര പാദസ്യ ഭ്രമണവേപനേ ഭവതഃ । ഗുൽഫസന്ധേരധഃ കൂർച്ചശിരഃ, തത്ര രുജാശോഫൌ । പാദജംഘയോസ്സന്ധാനേ ഗുൽഫഃ, തത്ര രുക് സ്തബ്ധസക്ഥിതാ ഖഞ്ജതാ വാ । പാർഷ്ണിം പ്രതി ദശഭിരംഗുലൈർജ്ജംഘാമദ്ധ്യേ ഇന്ദ്രവസ്തിഃ, തത്ര ശോണിതക്ഷയാന്മരണം । ജംഘോർവ്വോസ്സന്ധാനേ ജാനു, തത്ര ഖഞ്ജതാ ॥

സാ—ഒരു കാലിന്മേൽ ഉള്ള മർമ്മങ്ങളെ വിഭാഗിക്കുന്നു. അതിൽ—കാലിന്റെ അടിയുടെ മദ്ധ്യത്തിൽ നടുവിരലിന്നു നേരെയായി തലഹൃദയം എന്ന മർമ്മം ഭവിക്കുന്നു. ആ മർമ്മത്തിൽ മുറിഞ്ഞാൽ വേദന സഹിക്കാൻപാടില്ലാതെ മരണം വരും. പെരുവിരലിന്റേയും ചൂണ്ടാണിവിരലിന്റേയും മദ്ധ്യത്തിൽ ക്ഷിപ്രമെന്ന മർമ്മം. അതിൽ മുറിഞ്ഞാൽ ആക്ഷേപകമെന്ന വാതരോഗം പിടിപെട്ടു മരിക്കും. ക്ഷിപ്രമർമ്മത്തിന്റെ രണ്ടംഗുലം മുകളിൽ രണ്ടുഭാഗത്തുമായിട്ട് (അതായതു കാലിന്റെ പുറംമുതൽ അകംവരെ) കൂർച്ചമെന്ന മർമ്മം. അതിൽ മുറിഞ്ഞാൽ കാലിന്നു ഭ്രമണവും വിറയലും ഉണ്ടാകും. ഗുൽഫസന്ധി (ഞെരിയാണിക്കുടെ കെണിപ്പ്)യുടെ അടിയിൽ കൂർച്ചശിരസ്സ് എന്ന മർമ്മം. അതിൽ മുറിഞ്ഞാൽ

ട്ട")വും ആകുന്നു. അവയുടെ വ്യധംകൊണ്ടു കുണിതാ (കൈകൂടായ്ക) ഭവിക്കും. വിടപത്തിന്റെ സ്ഥാനത്ത് കക്ഷത്തിൽ കക്ഷാധരം എന്ന മർമ്മമാണ്. അതു കക്ഷാവക്ഷോമദ്ധ്യത്തിലാണ്. അതു മുറിഞ്ഞാലും കുണിതാപംഗതാ. [ഇങ്ങിനെ ഒരോ ശാഖയിൽ പതിനൊന്നുവീതം നാലു ശാഖയിലുംകൂടി ആകെ മർമ്മം നാല്പത്തിനാല്.]

വാതവർച്ചോനിരസനഃ സ്ഥൂലാന്ത്രപ്രതിബദ്ധോ ഗുദഃ । തത്ര സദ്യോമരണം । അല്പമാംസശോണിതോഽഭ്യന്തരതഃ കട്യാം ധനുർവ്വക്രഃ ഫിക്കപാലാദധോമുഖോ വസ്തിഃ । തത്രാപി സദ്യോമരണമശ്മരീവ്രണാദൃതേ । തത്രാപ്യുഭയതോ വിദ്ധേ ന ജീവതി । ഏകതോഭിന്നേ മൂത്രസ്രാവീ വ്രണോ ഭവതി । സ തു യത്നേനോപക്രാന്തോ രോഹതി । പക്വാമാശയമദ്ധ്യേ നാഭിഃ തത്രാപി സദ്യോമരണം ॥

സാ—ഉദരമദ്ധ്യസ്ഥിതമായുള്ള ഇതു പന്ത്രണ്ടു മർമ്മങ്ങളെ വിഭാഗിക്കുന്നു. വാതേതി—സ്ഥൂലാന്ത്രത്തോടു ഘടിപ്പിക്കപ്പെട്ടതും വായു മലം എന്നിവയെ വിസർജ്ജിക്കുക എന്ന കർമ്മത്തോടുകൂടിയതുമായിട്ടു ഗുദമെന്ന മർമ്മം ഭവിക്കുന്നു. അതിങ്കൽ മുറിഞ്ഞാൽ സദ്യോമരണം (ഉടനെ മരണം) ഭവിക്കും. കടിയുടെ മദ്ധ്യത്തിലായിട്ടും ഉള്ളിലേക്കു വളഞ്ഞതായിട്ടും മാംസരക്തങ്ങൾ കുറഞ്ഞതായിട്ടും വസ്തി എന്ന മർമ്മം ഭവിക്കുന്നു. അതു മുറിഞ്ഞാലും സദ്യോമരണംതന്നെ ഭവിക്കും. എന്നാൽ അശ്മരീരോഗത്തിങ്കലുള്ള വ്രണമുണ്ടായാൽ മുറിച്ചാലും മരണം ഭവിക്കയില്ല. എന്നാൽ അശ്മരീവ്രണമല്ലായ്കിലും രണ്ടുഭാഗവും മുറിച്ചാൽ മരിക്കുകതന്നെ ചെയ്യും. ഒരു ഭാഗത്തുമാത്രമേ മുറിഞ്ഞുള്ളൂ എങ്കിലും സദാ മൂത്രമൊലിച്ചുകൊണ്ടിരിക്കുന്ന വ്രണമുണ്ടാകും. ആ വ്രണം വളരെ മനസ്സിരുത്തി ചികിത്സിച്ചാൽ ഉണങ്ങുകയും ചെയ്യും. പക്വാശയത്തിന്റെയും ആമാശയത്തിന്റെയും മദ്ധ്യത്തിങ്കൽ നാഭി എന്ന മർമ്മം സ്ഥിതിചെയ്യുന്നു. അവിടെ മുറിഞ്ഞാലും സദ്യോമരണം ഭവിക്കും.

കോഷ്ഠവക്ഷസോഃ സ്തനയോശ്ച മദ്ധ്യേ സത്വരജസ്തമോധിഷ്ഠാനമാമാശയദ്വാരം ഹൃദയം, തത്രാപി സദ്യോമരണം । സ്തനയോരധസ്താൽ ദ്വ്യംഗുലമുഭയതഃ സ്തനമൂലേ തയോഃ കഫപൂർണ്ണകോഷ്ഠസ്യ മരണം । സ്തനചൂചുകയോരൂർദ്ധ്വം ദ്വ്യംഗുലമുഭയതഃ സ്തനരോഹിതേ । തയോഃ ശോണിതപൂർണ്ണകോഷ്ഠസ്യ മരണം । ഉഭയത്രോരസോനാഡ്യൌ വാതവഹേ അപസ്തംഭൌ, തയോഃ ശോണിതപൂർണ്ണകോഷ്ഠതയാ മരണം । അംസകൂടയോരധഃ പാർശ്വോപ

ഞ്ഞാൽ അധശ്ശരീരത്തിൽ തൊട്ടാലറിയാതെയാകയും എഴുന്നേല്ക്കുവാൻ വല്ലാതാകയും ചെയ്യും. പാർശ്വങ്ങളിൽ ശ്രോണീകർണ്ണങ്ങളുടെ ഉപരിഭാഗത്തിൽ പക്വാശയത്തെ മറച്ചുകൊണ്ടും പാർശ്വാന്തരത്തിൽ കെട്ടപ്പെട്ടുകൊണ്ടും നിതംബങ്ങൾ എന്ന പേരായ രണ്ടു മർമ്മങ്ങൾ ഭവിക്കുന്നു. അവ മുറിഞ്ഞാൽ അധശ്ശരീരത്തിങ്കൽ ശോഷദൌർബ്ബല്യങ്ങളും മരണവും ഭവിക്കും. പാർശ്വാന്തരങ്ങളുടെ അധോഭാഗത്തിൽ പ്രതിബദ്ധങ്ങളായിട്ട് ജഘനപാർശ്വങ്ങളുടെ മദ്ധ്യത്തിങ്കൽ (എടത്തെ പാർശ്വത്തിന്റെ അധോഭാഗത്തിലും വലത്തേതിന്റെ അധോഭാഗത്തിലും ഘടിപ്പിക്കപ്പെട്ടിട്ട്) വിലങ്ങത്തിലും മേൽപ്പോട്ടുമായിട്ട് പാർശ്വസന്ധികൾ എന്ന രണ്ടു മർമ്മങ്ങൾ ഉണ്ട്. അവ മുറിഞ്ഞാൽ കോഷ്ഠത്തിങ്കൽ രക്തം നിറഞ്ഞു മരിച്ചുപോകും.

സ്തനമൂലാദൃജൂഭയതഃ പൃഷ്ഠവംശം ബൃഹത്യൌ ।
തത്ര ശോണിതാതിപ്രവൃത്തിനിമിത്തൈരുപദ്രവൈർമ്മരണം ।
പൃഷ്ഠവംശമുഭയതോ ബാഹുമൂലാഭിമുഖേ അംസഫലകേ । തത്ര
ബാഹുസ്വാപശോഷൌ । ബാഹുമൂർദ്ധഗ്രീവാമദ്ധ്യേ അംസപീഠ
സ്കന്ധനിബന്ധനാവംസൌ । തത്ര സ്തബ്ധബാഹുതാ ॥

സാ—സ്തനമൂലങ്ങളെന്ന മർമ്മങ്ങളുടെ നേരെ തണ്ടെല്ലിന്റെ ഇരുപുറങ്ങളിലും ബൃഹതികൾ എന്ന രണ്ടു മർമ്മങ്ങളുണ്ട്. അവയിൽ മുറിഞ്ഞാൽ അതിയായ രക്തസ്രാവത്താലുണ്ടാകുന്ന ഉപദ്രവങ്ങളാൽ മരണം വരും. തണ്ടെല്ലിന്റെ ഇരുപുറങ്ങളിലും ബാഹുമൂലത്തോട് സംബന്ധിച്ച് അംസഫലകങ്ങൾ (കൈപ്പലകകൾ) എന്ന രണ്ടു മർമ്മങ്ങളുണ്ട്. അവ മുറിഞ്ഞാൽ കൈകൾക്കു തരിപ്പും മെലിച്ചിലും ഭവിക്കും. ചുമല്, കൈപ്പലക ഇവയുടെ മദ്ധ്യത്തിൽ അംസപീഠങ്ങളെയും സ്കന്ധങ്ങളെയും ബന്ധിക്കുന്നവയായി അംസങ്ങൾ എന്ന രണ്ടു മർമ്മങ്ങളുണ്ട്. അവ മുറിഞ്ഞാൽ ബാഹുസ്തംഭം ഭവിക്കും. ഇങ്ങിനെ ഗുദം, വസ്തി, നാഭി, ഹൃദയം, സ്തനമൂലങ്ങൾ രണ്ട്, സ്തനരോഹിതങ്ങൾ രണ്ട്, അപസ്തംഭങ്ങൾ രണ്ട്, അപാലാപങ്ങൾ രണ്ട്, കടീകതരുണങ്ങൾ രണ്ട്, കുകുന്ദരങ്ങൾ രണ്ട്, നിതംബങ്ങൾ രണ്ട്, പാർശ്വസന്ധികൾ രണ്ട്, ബൃഹതികൾ രണ്ട്, അംസഫലകങ്ങൾ രണ്ട്, അംസങ്ങൾ രണ്ട് എന്നിപ്രകാരം ഇരുപത്താറു മർമ്മങ്ങൾ അന്തരാധിയിലുള്ളവ വിവരിക്കപ്പെട്ടു.

കണ്ഠനാഡീമുഭയതശ്ചതസ്രോ ധമന്യഃ । താസാം ദ്വേ നീലേ
ദ്വേ മന്യേ । താസു മൂകതാ സ്വരവൈകൃത്യം അരസഗ്രാഹിതാ വാ

ഭവതി । ഗ്രീവാമുഭയതഃ പൃഥക് ചതസ്രഃ സിരാ മാതൃകാസ്താസു സദ്യോമരണം । ശിരോഗ്രീവയോസ്സന്ധാനേ കൃകാടികേ, തയോശ്ചലമൂർദ്ധതാ । കർണ്ണപൃഷ്ഠതോഽധഃസംശ്രിതേ വിധുരേ, തയോർബ്ബാധിര്യം । ഘ്രാണമാർഗ്ഗമുഭയതഃ ശ്രോതോമാർഗ്ഗപ്രതിബദ്ധാവഭ്യന്തരതഃ ഫണൌ । തയോർഗ്ഗന്ധാജ്ഞാനം । ഭ്രുവോഃ പുച്ഛാന്തയോരധോഽക്ഷ്ണോർബ്ബാഹ്യതോഽപാംഗൌ തയോരാന്ധ്യം । ഭ്രുവോഃ പുച്ഛാന്തയോരുപര്യന്തഃ കർണ്ണലലാടേ ശംഖൌ । തയോസ്സദ്യോമരണം । ഭ്രുവോരുപരി നിമ്നയോരാവർത്തൌ । തയോരാന്ധ്യം ദൃഷ്ട്യുപഘാതോ വാ ॥

സാ:— ഇതഃപ്രഭാഗത്തിലുള്ള മർമ്മങ്ങളെ പറയുന്നു:— കണ്ഠനാളത്തിന്റെ ഇരുപുറങ്ങളിലുമായിട്ട് നാലു ധമനികൾ മർമ്മങ്ങളാകുന്നു. അവയിൽ ഒന്നു നീല എന്നും മറ്റൊന്നു മന്യ എന്നും പറയപ്പെടുന്നു (ഇവ രണ്ടുഭാഗങ്ങളിലുമുണ്ട്). അവയിൽ മുറിവുപറ്റിയാൽ മിണ്ടാൻ വയ്യാതായോ ഒച്ചക്കു വികാരമോ രസമറിയായ്കയോ ഭവിക്കും. ഗ്രീവ (കഴുത്ത്) യുടെ രണ്ടു പാർശ്വത്തിലും മാതൃകകൾ എന്ന പേരായി നാലു സിരകളുണ്ട്. അതിനെ ഗ്രീവയിൽ എട്ടു മർമ്മങ്ങൾ ഭവിക്കുന്നു. അവയിൽ മുറിഞ്ഞാൽ പെട്ടന്നു മരണം ഭവിക്കും. തലയും കഴുത്തുംകൂടിച്ചേരുന്ന സന്ധിയിൽ കഴുത്തിന്റെ ഇരുഭാഗങ്ങളിലുമായി കൃകാടികകളെന്ന പേരായ രണ്ടു മർമ്മങ്ങളുണ്ട്. അവയിൽ മുറിഞ്ഞാൽ ശിരസ്സ് ഇളകിക്കൊണ്ടിരിക്കും. രണ്ടു കർണ്ണങ്ങളുടെ ചുവട്ടിൽ വിധുരകൾ എന്ന രണ്ടു മർമ്മങ്ങൾ. അവ മുറിഞ്ഞാൽ ചെവികേൾക്കാതെകണ്ടാകും. മൂക്കിന്റെ രണ്ടു ദ്വാരങ്ങൾക്കു നേരെ ഉള്ളിൽ രണ്ടു ഭാഗങ്ങളിലും ഘടിപ്പിക്കപ്പെട്ടവയായിട്ട് ഫണങ്ങൾ എന്ന പേരായി രണ്ടു മർമ്മങ്ങളുണ്ട്. അവ മുറിഞ്ഞാൽ ഗന്ധം അറിയാതെകണ്ടാകും. പുരികങ്ങളുടെ പുച്ഛത്തിന്റെ ചുവട്ടിലായിട്ട് കണ്ണുകളുടെ മുകളിൽ അപാംഗങ്ങൾ എന്ന പേരായി രണ്ടു മർമ്മങ്ങൾ ഉണ്ടു. അവയിൽ മുറിഞ്ഞാൽ കണ്ണുകൾ കാണാതെയാകും. അതുപോലെതന്നെ പുരികങ്ങളുടെ പുച്ഛാന്തങ്ങൾക്കു മുകളിൽ നെററിമേൽ കർണ്ണങ്ങളിലേക്കിടയിലുമായിട്ട് ശംഖങ്ങൾ എന്ന പേരായി രണ്ടു മർമ്മങ്ങളുണ്ട്. അവ മുറിഞ്ഞാൽ സദ്യോമരണം ഭവിക്കും. പുരികങ്ങളുടെ മുകളിലുള്ള നിമ്നപ്രദേശങ്ങളിൽ ആവർത്തങ്ങളെന്ന രണ്ടു മർമ്മങ്ങളുണ്ട്. അവ മുറിഞ്ഞാൽ കണ്ണുകൾ കാണാതാകയോ കണ്ണുകൾക്കു കേടുവരികയോ ചെയ്യും.

അഞ്ച്, ശൃംഗാടകങ്ങൾ നാല്, ആവൎത്താ അഥവാ അധിപതി ഒന്ന്;—എന്നിപ്രകാരം ഉത്തമാംഗത്തിലുള്ള മുപ്പത്തേഴ് മൎമ്മങ്ങൾ വിവരിക്കപ്പെട്ടു.

ഇങ്ങിനെ മൎമ്മങ്ങളുടെ ഭേദം സ്ഥാനവും അറിഞ്ഞതിന്നുശേഷം ലക്ഷണം അറിവാനായി പറയുന്നു:—

സാമാന്യലക്ഷണം പുനൎമ്മൎമ്മണാം പീഡിതേ രുജോൽപത്തിൎവ്വിഷമഞ്ച സ്പന്ദനമ് । സാമാന്യേനൈവ ച

ദേഹപ്രസുപ്തിൎഗ്ഗുരുതാ സംമോഹശ്ശീതകാമിതാ

സ്വേദോ മൂൎച്ഛാ വമിഃ ശ്വാസോ മൎമ്മവിദ്ധസ്യ ലക്ഷണം.

അപി ച—മരണകാരിത്വാന്മൎമ്മ । തൽപുനൎമ്മാംസസിരാസ്നാവാസ്ഥിസന്ധിസന്നിപാതഃ । തേന തസ്മിൻ പീഡ്യമാനേ വിശേഷതഃ പ്രാണാബാധഃ । ബാഹുല്യേന തു നിൎദ്ദേശഃ । തസ്മാന്മാംസാദ്യാശ്രയതോ മൎമ്മാണി പഞ്ചധാ ഭിദ്യന്തേ ॥

സാ—എല്ലാ മൎമ്മങ്ങൾക്കും സാമാന്യമായിട്ടുള്ള ലക്ഷണം എന്തെന്നാൽ—ആ സ്ഥാനത്ത് അമൎത്താൽ വേദനയുണ്ടാകും, വിഷമമാകുംവണ്ണം ഒരു സ്പന്ദനവും ഉണ്ടാകും. മൎമ്മം മുറിഞ്ഞാലത്തെ സാമാന്യലക്ഷണം ഇതാണ്—ദേഹം തരിക്കും. കനക്കുകയും ചെയ്യും. മോഹാലസ്യമുണ്ടാകും. തണുപ്പേൽക്കുവാനാഗ്രഹം തോന്നും. വിയൎക്കും. മൂൎച്ഛയുണ്ടാകും. ഛൎദ്ദിക്കും. ശ്വാസക്ഷോഭവുമുണ്ടാകും. എന്നുതന്നെയല്ല; മൎമ്മത്തിന്ന് ആ പേർ പറയുന്നതു മരണകാരിത്വംകൊണ്ടാണ്. മൎമ്മം എന്നതു മാംസം, സിര, സ്നായു, അസ്ഥി, സന്ധി എന്നിവയുടെ സന്നിപാതമാകുന്നു.(സന്നിപാതം=എല്ലാംകൂടുന്ന സ്ഥാനം) അതുകൊണ്ടു മൎമ്മത്തിൽ പീഡനംചെയ്താൽ പ്രാണന്ന് അധികം ഉപദ്രവം തട്ടുന്നു. മാംസാദികളെല്ലാം ചേരുന്നതാകുന്നു മൎമ്മമെങ്കിലും ബാഹുല്യത്തെ പിടിച്ച് മാംസാദിമൎമ്മങ്ങളെന്നു വ്യവഹരിക്കുന്നു. മാംസബാഹുല്യമുള്ളിടത്തെതു മാംസമൎമ്മം, സിരാബാഹുല്യമുള്ളിടത്തെതു സിരാമൎമ്മം, സ്നായുബാഹുല്യമുള്ളിടത്തേതു സ്നാവമൎമ്മം, അസ്ഥിബാഹുല്യമുള്ളിടത്തേത് അസ്ഥിമൎമ്മം, സന്ധിബാഹുല്യമുള്ളിടത്തെതു സന്ധിമൎമ്മം എന്നിങ്ങനെ ബാഹുല്യത്തെ പിടിച്ച് മൎമ്മങ്ങൾ അഞ്ചുവകയായി തിരിക്കപ്പെട്ടിരിക്കുന്നു.

തത്ര തലഹൃദയേന്ദ്രവസ്തിഗുദസ്തനരോഹിതാന്യേകാദശ മാംസമൎമ്മാണി । ഉൎവ്വീലോഹിതാക്ഷിപ്രാണിഹൃദയസ്തനമൂലാപസ്തംഭാപാലാപപാൎശ്വസന്ധിബൃഹതീനീലാമന്യാമാതൃകാഫണാപാം—

ഗാസ്ഥപനീശൃംഗാടകാന്യേകചത്വാരിംശൽ സിരാമർമ്മാണി । ക്ഷിപ്രകൂർച്ചകൂർച്ചശിരോവിടപകക്ഷാധരാണി വസ്ത്യംസവിധുരോൽക്ഷേപാഃ സപ്തവിംശതിഃ സ്നായുമർമ്മാണി । കടീകതരുണനിതംബാംസഫലകശംഖാസ്ത്വഷ്ടാവസ്ഥിമർമ്മാണി । ഗുൽഫമണിബന്ധജാനുകൂർപ്പരകുകുന്ദരകൃകാടികാവർത്തസീമന്താധിപതയോ വിംശതിഃ സന്ധിമർമ്മാണി ॥

സാ—കൈകാലുകൾ നാലിലുംകൂടി തലഹൃദയങ്ങൾ നാല്, ഇന്ദ്രവസ്തികൾ നാല്, ഗുദം ഒന്ന്, സ്തനരോഹിതങ്ങൾ രണ്ട് ഇങ്ങനെ പതിനൊന്നു മർമ്മങ്ങൾ മാംസമർമ്മങ്ങളാണ്. ഉർവ്വികൾ നാല്, ലോഹിതാക്ഷങ്ങൾ നാല്, നാഭി ഒന്ന്, ഹൃദയം ഒന്ന്, സ്തനമൂലങ്ങൾ രണ്ട്, അപസ്തംഭങ്ങൾ രണ്ട്, അപാലാപങ്ങൾ രണ്ട്, പാർശ്വസന്ധികൾ രണ്ട്, ബൃഹതികൾ രണ്ട്, നീലകൾ രണ്ട്, മന്യകൾ രണ്ട്, മാതൃകകൾ എട്ട്, ഫണങ്ങൾ രണ്ട്, അപാംഗങ്ങൾ രണ്ട്, സ്ഥപനി ഒന്ന്, ശൃംഗാടകങ്ങൾ നാല് ഇങ്ങിനെ നാല്പത്തൊന്നെണ്ണം സിരാമർമ്മങ്ങളാകുന്നു. കൈകാലുകളിലായി ക്ഷിപ്രങ്ങൾ നാല്, കൂർച്ചങ്ങൾ നാല്, കൂർച്ചശിരസ്സുകൾ നാല്, വിടപങ്ങൾ രണ്ട്, കക്ഷാധരങ്ങൾ രണ്ട്, ആണികൾ നാല്, വസ്തി ഒന്ന്, അംസങ്ങൾ രണ്ട്, വിധുരകൾ രണ്ട്, ഉൽക്ഷേപങ്ങൾ രണ്ട് ഇങ്ങിനെ ഇരുപത്തേഴ് എണ്ണം സ്നായുമർമ്മങ്ങൾ. കടീകതരുണങ്ങൾ രണ്ട്, നിതംബങ്ങൾ രണ്ട്, അംസഫലകങ്ങൾ രണ്ട്, ശംഖങ്ങൾ രണ്ട് ഇങ്ങിനെ എട്ടെണ്ണം അസ്ഥിമർമ്മങ്ങളാകുന്നു. ഗുൽഫങ്ങൾ രണ്ട്, മണിബന്ധങ്ങൾ രണ്ട്, ജാനുകൾ രണ്ട്, കൂർപ്പരങ്ങൾ രണ്ട്, കുകുന്ദരങ്ങൾ രണ്ട്, കൃകാടികകൾ രണ്ട്, ആവർത്തങ്ങൾ രണ്ട്, സീമന്തങ്ങൾ അഞ്ച്, അധിപതി ഒന്ന് ഇങ്ങിനെ ഇരുപത് എണ്ണം സന്ധിമർമ്മങ്ങളാണ്.

പുനശ്ച പഞ്ചധാ । ഗുദവസ്തിനാഭിഹൃദയമാതൃകാശ്ശൃംഗാടകാധിപതയ ഏകോനവിംശതിഃ സദ്യഃപ്രാണഹരാണ്യാഗ്നേയത്വാത്തേഷാം സപ്തരാത്രാഭ്യന്തരം കാലഃ ॥

സാ—വേറെ പ്രകാരത്തിലും മർമ്മങ്ങൾ അഞ്ചുവിധമാകുന്നു. അവയിൽ ഒരുവിധം സദ്യഃപ്രാണഹരങ്ങളത്രെ. [ചിലതു സദ്യഃപ്രാണഹരങ്ങൾ, ചിലതു കാലാന്തരപ്രാണഹരങ്ങൾ, ചിലതു വിശല്യഘ്നങ്ങൾ, ചിലതു വൈകല്യജനനങ്ങൾ, ചിലതു രുജാകരങ്ങൾ ഇങ്ങിനെയാണ് അഞ്ചുവിധം] ഗുദം, വസ്തി, നാഭി, ഹൃദയം എന്നിവ നാലും, മാതൃകകൾ

എട്ടും, ശംഖങ്ങൾ രണ്ടും, ശൃംഗാടകങ്ങൾ നാലും, അധിപതി ഒന്നും കൂടി പത്തൊമ്പതു മർമ്മങ്ങൾ സദ്യഃപ്രാണഹരങ്ങളാകുന്നു. ഇവ ആഗ്നേയങ്ങളാകയാലാണ് പെട്ടന്നു മരണം വരുന്നത്. ഇവ മുറിഞ്ഞാൽ മരിപ്പാനുള്ള അവധി ഏഴുദിവസമാകുന്നു.

തലഹൃദയക്ഷിപ്രേന്ദ്രവസ്തിവക്ഷോമർമ്മകടീകതരുണനിതംബപാർശ്വസന്ധിബൃഹതീസീമന്താസ്ത്രയസ്ത്രിംശത് കാലാന്തരപ്രാണഹരാണി സൌമ്യാഗ്നേയത്വാത്തേഷാം പക്ഷാത്ത്വന്തരം കാലഃ । തേഷ്വപി തു ക്ഷിപ്രാണി കദാചിദാശു ॥

സാ—തലഹൃദയങ്ങൾ നാലു്, ക്ഷിപ്രങ്ങൾ നാലു്, ഇന്ദ്രവസ്തികൾ നാലു്, വക്ഷോമർമ്മങ്ങൾ (സ്തനമൂല-സ്തനരോഹിത-അപസ്തംഭ-അപാലാപങ്ങൾ) എട്ടു്, കടീകതരുണങ്ങൾ രണ്ടു്, നിതംബങ്ങൾ രണ്ടു്, പാർശ്വസന്ധികൾ രണ്ടു്, ബൃഹതികൾ രണ്ടു്, സീമന്തങ്ങൾ അഞ്ചു് ഇങ്ങിനെ മുപ്പത്തിമൂന്നു മർമ്മങ്ങൾ കാലാന്തരംകൊണ്ടു പ്രാണനെ കളയുന്നവയാണ്. കാരണം അവകൾ സൌമ്യത്വവും ആഗ്നേയത്വവും കലർന്നവയാകുന്നു. ഇവയിൽ മുറിഞ്ഞാൽ ഒരു പക്ഷത്തിന്നുള്ളിൽ മരണം ഭവിക്കും. ഇവയിൽതന്നെ ക്ഷിപ്രമർമ്മങ്ങൾ ചിലപ്പോൾ അതിവേഗത്തിൽ പ്രാണഹാരികളായി വന്നേക്കാം.

ഉൽക്ഷേപൌ സ്ഥപനീ ച ത്രീണി വിശല്യഘ്നാനി വായവ്യത്വാൽ । ശല്യമുഖാവരുദ്ധോ ഹി യാവദത്ര വായുസ്തിഷ്ഠതി താവജ്ജീവതി ॥

സാ—ഉൽക്ഷേപങ്ങൾ രണ്ടും സ്ഥപനി ഒന്നും ഇങ്ങിനെ മൂന്നു മർമ്മങ്ങൾ വായവ്യങ്ങളാകയാൽ അവ വിശല്യഘ്നങ്ങൾ (ശല്യമെടുത്താൽ ഹനിക്കുന്നവ) ആകുന്നു. ഇവയിൽ ശല്യാഗ്രത്താൽ പുറത്തു പോകാതെ തടുക്കപ്പെട്ട വായു എത്രനേരം നിൽക്കുന്നുവോ അത്രനേരം ജീവിച്ചിരിക്കും. വായുപോയാൽ മരിക്കും.

കൂർച്ചജാനുകൂർപ്പരാണ്യൂർവ്വീലോഹിതാക്ഷവിടപകക്ഷധരകകുന്ദരാംസഫലകനീലാമന്യാകൃകാടികാവിധുരഫണാപാംഗാവർത്താശ്ച ഏകചത്വാരിംശദ്വൈകല്യകരാണി സൌമ്യത്വാൽ । സോമോ ഹി സ്ഥൈര്യശൈത്യാഭ്യാം പ്രാണാൻ ധാരയതി । താന്യപി ച കദാചിദഭിഹതാനി മാരയന്തി ॥

സാ—കൂർച്ചങ്ങൾ നാലു്, ജാനുക്കൾ രണ്ടു്, കൂർപ്പരങ്ങൾ രണ്ടു്, ആണികൾ നാലു്, ഉർവ്വികൾ നാലു്, ലോഹിതാക്ഷങ്ങൾ നാലു്, വിടപ

ങ്ങൾ രണ്ടു, കക്ഷാധരങ്ങൾ രണ്ടു, കുകുന്ദരങ്ങൾ രണ്ട്, അംസങ്ങൾ രണ്ട്, അംസഫലകങ്ങൾ രണ്ടു, നീലകൾ രണ്ടു, മന്യകൾ രണ്ടു, കൃകാടികകൾ രണ്ടു, വിധുരകൾ രണ്ടു, ഫണങ്ങൾ രണ്ട്, അപാംഗങ്ങൾ രണ്ട്, ആവർത്തങ്ങൾ രണ്ട് ഇങ്ങിനെ നാല്പത്തിനാലു മർമ്മങ്ങൾ സ്വതന്ത്രം ചേർന്നവായിട്ടു വൈകല്യകരങ്ങളാകുന്നു (അംഗഹാനിയെ വരുത്തുകയേ ഉള്ളൂ). സോമൻ്റെ ഗുണങ്ങളായ സ്ഥൈര്യവും, ശൈത്യവും എന്നിവകൊണ്ട് ഇവയിങ്കൽ പ്രാണനെ നിലനിർത്തും. എന്നാൽ ഇവയും ചിലപ്പോൾ അഭിഘാതം തട്ടിയാൽ മരണത്തെ വരുത്തും.

കൂർച്ചശിരോഗുൽഫമണിബന്ധാസ്സ്യുഃ രുജാകരാണ്യഗ്നിവായുസോമഗുണബാഹുല്യാൽ । അഗ്നിവായൂ ഹി വിശേഷേണ രുജാകരൌ സോമസ്തു പ്രാണാനവലംബത ഇത്യുക്തമ് ॥

സാ—കൂർച്ചശിരസ്സുകൾ നാലു, ഗുൽഫങ്ങൾ രണ്ടു, മണിബന്ധങ്ങൾ രണ്ട് ഇങ്ങിനെ എട്ടു മർമ്മങ്ങൾ അഗ്നിയുടേയും വായുവിൻ്റെയും സോമൻ്റെയും ഗുണങ്ങൾ അധികമുള്ളവയാകകൊണ്ടു രുജാകരങ്ങൾ (പീഡനാദികളെക്കൊണ്ടു വേദനയുണ്ടാക്കുന്നവ) ആകുന്നു. അഗ്നിയും വായുവും വിശേഷിച്ചും വേദനയെ ജനിപ്പിക്കുന്നവയാണ്. സോമനാകട്ടെ പ്രാണനെ നിലനിർത്തുമെന്നു പറകയും ചെയ്യുവല്ലോ. [ആദ്യം പറഞ്ഞ മാംസമർമ്മങ്ങൾ, സിരാമർമ്മങ്ങൾ ഇത്യാദി വിഭാഗം സ്ഥാനഭേദം പുരസ്കരിച്ചും, ഇവ പറഞ്ഞ വിഭാഗം കർമ്മഭേദം പുരസ്കരിച്ചും ആണെന്നു കാണുക.]

അന്യേ ത്വാഹുഃ—മാംസാദീനാം പഞ്ചാനാമപി വിവൃദ്ധാനാം സമവായാൽ സദ്യഃപ്രാണഹരാണി । ഏകൈകഹീനാനാമല്പാനാഞ്ച ക്രമാദിതരാണി സ്വഭാവത ഏവ ച ॥

സാ—മററു ചില ആചാര്യന്മാർ പറയുന്നു. എങ്ങിനെയെന്നാൽ:—സദ്യഃപ്രാണഹരങ്ങളായിട്ടുള്ള മർമ്മങ്ങൾ പ്രാണനെ ഹനിക്കുന്നതു മാംസം, സിരാ, സ്നായു, അസ്ഥി, സന്ധി എന്നിവ അധികമായി ചേർന്നിരിക്കുന്ന സ്ഥാനങ്ങളാകയാലാണ്. (ഇതരങ്ങളായ ഇതപരത്താന മർമ്മങ്ങളിലും ഇങ്ങിനെയാണ്) കാലാന്തരപ്രാണഹരങ്ങൾ ഇടങ്ങിയ മററു നാലിലും മാംസാദികൾ മേല്ക്കുമേൽ കുറഞ്ഞോ സ്വല്പങ്ങളായോ ഭവിക്കും. അപ്പോൾ മാംസാദികളിൽ ഒന്നു കുറവായിട്ടുള്ള മർമ്മങ്ങൾ കാലാന്തരപ്രാണഹരങ്ങളും, രണ്ടുകുറഞ്ഞവ വിശല്യഘ്നങ്ങളും, മൂന്നുകുറഞ്ഞവ വൈകല്യകരങ്ങളും, ഒന്നു മാത്രമായവ രുജാകരങ്ങളുമാകുന്നു എ

മരണമോ ഭവിക്കും. ഉൽക്ഷേപാദികൾക്കു വിശല്യഘ്നതയും കാലാന്തരപ്രാണഹരതയും ഭവിക്കും. കൂർച്ചാദികൾ മുറിഞ്ഞാൽ സദ്യഃകർമ്മമായ വൈകല്യകരത്വമോ കാലാന്തരപ്രാണഹരത്വമോ ഭവിക്കും. കൂർച്ചശിരസ്സ് മുതലായവയ്ക്കു സദ്യഃകർമ്മമായ രുജാകരത്വമോ വൈകല്യകരത്വമോ ഭവിക്കും—ഇങ്ങനെ താൽപ്പര്യം. ആകയാൽ അത്യാഘാതംകൊണ്ട് കാലാന്തരപ്രാണഹരങ്ങളായ മർമ്മങ്ങൾക്കു സദ്യഃപ്രാണഹരങ്ങളായും, അല്പാഘാതംകൊണ്ട് സദ്യഃപ്രാണഹരങ്ങൾക്കുകൂടി കാലാന്തരപ്രാണഹരങ്ങളായും ഭവിക്കും.

മർമ്മങ്ങൾക്കു സ്ഥാനഭേദംകൊണ്ടും കർമ്മഭേദംകൊണ്ടും പഞ്ചവിധത്വം പറഞ്ഞുവല്ലോ. ഇനി മാനഭേദംകൊണ്ടും അവ അഞ്ചുവിധങ്ങളാണെന്ന പറയുന്നു:—

പുനശ്ച പഞ്ചധാ ഭിദ്യതേ । തദ്യഥാ—ഊർവ്വ്യഃ കൂർച്ചശിരാംസി വിടപേ കക്ഷധരേ ച ദ്വാദശ സ്വാംഗുലോന്മിതാനി । ഗുൽഫൌ മണിബന്ധൌ സ്തനമൂലേ ച ഷഡ്ദ്വ്യംഗുലാനി । ജാനുനീ കൂർപ്പരേ ച ചത്വാരി ത്ര്യംഗുലാനി । കൂർച്ചാ ഗുദോ വസ്തിനാഭിഹൃദയം നീലേ മന്യേ മാതൃകാസ്സീമന്താഃ ശൃംഗാടകാനി ചൈകോനത്രിംശൽ പാണിതലസമ്മിതാനി । ശേഷാണി ഷട്പഞ്ചാശദർദ്ധാംഗുലപ്രമാണാനി । അന്യേ പുനരാഹുഃ—വ്രീഹിപ്രമാണാനി ക്ഷിപ്രാണി । കലായപ്രമാണൌ സ്ഥാനാവാഹിതാൽക്ഷേപൌ । തഥാന്യേ തിലപ്രമാണാന്യപി മർമ്മാണീച്ഛന്തി ॥

അവ—മർമ്മങ്ങൾ പിന്നെയും അഞ്ചുപ്രകാരമായി ഭേദിക്കുന്നു. എങ്ങിനെയെന്നാൽ—ഊർവ്വികൾ നാല്, കൂർച്ചശിരസ്സുകൾ നാല്, വിടപങ്ങൾ രണ്ട്, കക്ഷധരങ്ങൾ രണ്ട് എന്നിങ്ങിനെ പന്ത്രണ്ടു മർമ്മങ്ങൾ തന്റെ (മർമ്മവാന്റെ) വിരൽക്ക് ഒരംഗുലം വലുപ്പമുള്ളവയാണ്; ഗുൽഫങ്ങൾ രണ്ട്, മണിബന്ധങ്ങൾ രണ്ട്, സ്തനമൂലങ്ങൾ രണ്ട് ഇങ്ങിനെ ആറു മർമ്മങ്ങൾ രണ്ടംഗുലം വലുപ്പമുണ്ടായിരിക്കും. ജാനുകൾ രണ്ടും കൂർപ്പരങ്ങൾ രണ്ടുംകൂടി നാലെണ്ണം മൂന്നംഗുലം വലുപ്പമുണ്ടായിരിക്കും. കൂർച്ചങ്ങൾ നാല്, ഗുദം, വസ്തി, നാഭി, ഹൃദയം, നീലകൾ രണ്ട്, മന്യകൾ രണ്ട്, മാതൃകകൾ എട്ട്, സീമന്തങ്ങൾ അഞ്ച്, ശൃംഗാടകങ്ങൾ നാല് ഇങ്ങിനെ ഇരുപത്തൊമ്പതു മർമ്മങ്ങൾ അവനവന്റെ ഉള്ളൻകയ്യോളം വലുപ്പമുള്ളവയായിരിക്കും. ഇതുകളെ കഴിച്ച് ബാക്കിയുള്ള അമ്പത്താറുമർമ്മങ്ങൾ അരംഗുലംമാത്രം (അരവിരൽ) വലുപ്പമുള്ളവ

സാ—വാതം, പിത്തം, കഫം എന്നിവകൊണ്ടും, അവയിൽ രണ്ടെണ്ണംകൂടിയ മൂന്നു സംസൎഗ്ഗങ്ങളെക്കൊണ്ടും, സന്നിപാതംകൊണ്ടും ഇങ്ങിനെ മനുഷ്യന്ന് ഏഴുവിധം പ്രകൃതികൾ ഭവിക്കുന്നു. ശുക്ലാൎത്തവഗൎഭാശയകാലങ്ങളിലും മാതാവിന്റെ ആഹാരവിഹാരങ്ങളിലും ഒന്നോ രണ്ടോ മൂന്നോ ദോഷം ആധിക്യേന നില്ക്കുന്നതായാൽ അതുകൊണ്ടാണ് പ്രകൃതി ഉണ്ടാകുന്നത്. എന്നാൽ ദോഷം എന്നതു രോഗകാരണമാകയാൽ അതിൽനിന്നു പ്രകൃതി എങ്ങിനെ ഉണ്ടാവുമെന്നാണെങ്കിൽ ദൃഷ്ടാന്തം പറയുന്നു. വിഷവല്ല്യാദി—ഒരു വിഷവല്ലിയിൽ ഉണ്ടാകുന്ന കൃമിക്ക് അതിലെ വിഷംകൊണ്ടും വൃശ്ചികം (തേള്) മുതലായി വിഷമുള്ളതായ കൃമിക്ക് സ്വപ്രത്തിന്റെ വിഷംകൊണ്ടും നശിക്കുന്നി ന്ന് അതിന്റെതന്നെ വിഷംകൊണ്ടും എങ്ങിനെ പ്രകൃതി ഭവിക്കുന്നുവോ അങ്ങിനെ എന്നു ദൃഷ്ടാന്തം. ഇങ്ങിനെ ഉണ്ടാകുന്നവയായ വാതാദിപ്രകൃതികൾ മനുഷ്യൎക്കു മരണംവരെ നിലനില്ക്കും. ഇതിനെത്തന്നെ താഴെ വിവരിക്കുന്നു.

തസ്മാത്തന്മയതയാ ശുക്ലാൎത്തവയോൎഗ്ഗൎഭസ്യ ഭവിതവ്യാൽ ।
പ്രാകൃതത്വാച്ച താവതാ തേന ദോഷേണ ന വിഹന്യതേ । തദ്ഗുണൈരേവ ചാസ്യ ശരീരമുപസംക്രിയതേ । തഥാച തദ്ഗുണപ്രതിപക്ഷൈഃ സഹസാ ന ബാധ്യതേ । തസ്യാം തു അവസ്ഥായാം വികൃതിമതി ദോഷേ ഉപഘാതായ നൈവ ഗൎഭസ്സംഭവതി । സംഭവേ ഏവ വാ വിപദ്യതേ । വികൃതോ വാ ഭവതി ॥

സാ—ദേഹത്തിലെ ശുക്ലാൎത്തവങ്ങൾക്കു വാതാദിദോഷമയത്വം അവശ്യം ഭവിക്കുന്നതുകൊണ്ടും ദേഹം പ്രകൃതികൃതമാകകൊണ്ടും, വാതാദിദോഷങ്ങളെക്കൊണ്ട് ശുക്ലാൎത്തവങ്ങൾക്കു ദേഹാരംഭാനുകൂലമായിട്ടുണ്ടാകുന്ന പരിണാമം വിഹനിക്കപ്പെടുന്നില്ല. ദേഹാരംഭകാരികളായ വാതാദിദോഷങ്ങൾ ശുക്ലാൎത്തവനിഷ്ഠങ്ങളായിട്ടു ദേഹാരംഭത്തിന്നു ഹേതുവായി ഭവിക്കുന്നതിൽ തടസ്ഥമില്ലല്ലോ. ഈ ശുക്ലാൎത്തവങ്ങൾ ആഹാരസംഭവങ്ങളാകയാൽ മേൽപ്രകാരം വീൎയ്യനിഷ്ഠങ്ങളായിട്ടുള്ള ദോഷങ്ങളുടെ ഗുണങ്ങളാൽ ശരീരം ഉപസ്കരിക്കപ്പെടുന്നു. എന്നാൽ ദേഹാരംഭകങ്ങളായി വീൎയ്യത്തിൽ നില്ക്കുന്ന ദോഷങ്ങളുടെ ഗുണങ്ങൾക്കു വിപരീതങ്ങളായ ആഹാരവിഹാരങ്ങളെക്കൊണ്ടു ശരീരത്തിന്നു വലിയ കേടു തട്ടുകയുമില്ല. ആ അവസ്ഥയിൽ (അതായതു ശുക്ലാൎത്തവസംപ്രാപ്ത്യവസ്ഥയിൽ) വികൃതിയോടുകൂടിയിരിക്കുന്ന ദോഷം അധികമായി

നും കൃതഘ്നനുമുള്ളവനും ഉള്ളതും പിടിവാദനും സ്വഭാവനും ചഞ്ചലശീലനും ധൃതികാരനും സ്നേഹത്തിൽ അല്പമുള്ളവനുമായിരിക്കും. ഈ കഫപ്രകൃതിക്കാരൻ സ്വപ്നത്തിൽ ആകാശമാർഗ്ഗം പക്ഷികളോടുകൂടിയ സഞ്ചാരങ്ങളേയും മേഘങ്ങളേയും കാണുകയും ചെയ്യും.

ഉഭയലക്ഷണസങ്കരേ തു സംസൃഷ്ടപ്രകൃതിഃ । സർവ്വഗുണസമുദിതസ്തു സമദോഷപ്രകൃതിഃ । തത്രാത്യന്തസ്വസ്ഥാ നിത്യാതുരാ ദോഷാനുശയിതപ്രകൃതിതയാൽ । വിശേഷതശ്ച ദ്വന്ദ്വപ്രകൃതയഃ । തേഷു ഹി ഗുണവിരുദ്ധവികാരകാരിഷു ക്ഷുത്പിപാസാദിഷ്വിവാരോഗ്യവ്യപദേശഃ । തസ്മാദ്വിപരീതഗുണേന വിധിനാ ദോഷോപക്രമണീയോക്തേനാനുപാലയേൽ । സമസർവ്വരസേന സാത്മ്യാന്നേന സമം തു വിഹിതേന ച ॥

സാ— ഇരണ്ടു ദോഷപ്രകൃതികളുടെ ലക്ഷണങ്ങൾ കലർന്നിരുന്നാൽ സംസൃഷ്ടപ്രകൃതിയാകുന്നു. വാതപിത്തപ്രകൃതി, വാതകഫപ്രകൃതി, കഫപിത്തപ്രകൃതി എന്നിങ്ങിനെ സംസൃഷ്ടപ്രകൃതികൾ മൂന്നുവിധം. എല്ലാ പ്രകൃതികൾക്കും പറയപ്പെട്ട ഗുണങ്ങൾ (ഗർഹണീയങ്ങളായ വാതാദിപ്രകൃതിലക്ഷണങ്ങളെ ഒഴിക്കണം) ചേർന്നിരിക്കുന്നതായ പ്രകൃതി സമദോഷപ്രകൃതിയാകുന്നു. ഇപ്രകാരം പറയപ്പെട്ട ഏഴു പ്രകൃതികളിൽവെച്ച് ഒറ്റയായ മൂന്നു പ്രകൃതിക്കാർ (അതായതു വാതപ്രകൃതി, പിത്തപ്രകൃതി, കഫപ്രകൃതി എന്നിവർ) നിത്യരോഗികളായിരിക്കും. എന്തുകൊണ്ടെന്നാൽ അവരുടെ പ്രകൃതികൾ ദോഷാനുശയിതങ്ങളാകകൊണ്ടുതന്നെ. ഇതേകാരണത്താൽതന്നെ സംസൃഷ്ടപ്രകൃതികൾ വിശേഷിച്ചും നിത്യരോഗികളായിരിക്കും. എന്നാൽ ഈ പൃഥക് ദോഷപ്രകൃതികളേയും സംസൃഷ്ടപ്രകൃതികളേയും ആരോഗ്യമെന്ന പദംകൊണ്ടു വ്യവഹരിക്കുന്നുണ്ട്. അതു അവ ഗുണസംകീർണ്ണങ്ങളായ ദോഷങ്ങളെ ചെയ്യുന്നവയായതുകൊണ്ടത്രെ. എന്തുപോലെയെന്നാൽ ജാഠരങ്ങളായ വിശപ്പ്, വെള്ളംദാഹം മുതലായവയിൽ ആരോഗ്യവ്യപദേശം എങ്ങിനെയോ അങ്ങിനെതന്നെ. ആകയാൽ ആ ആ പ്രകൃതികളുള്ളവരേയും പ്രകൃതിദോഷങ്ങളുടെ ഗുണങ്ങൾക്കു വിപരീതമായ ഗുണത്തോടുകൂടിയ ചികിത്സയെ ദോഷോപക്രമണീയത്തിൽ പറഞ്ഞപ്രകാരം ചെയ്തു ഉപചരിക്കണം. ഒടുവിൽ പറഞ്ഞ സമദോഷപ്രകൃതിയെയാകട്ടെ സർവ്വരസങ്ങളും സമങ്ങളായി ചേർന്നിട്ടുള്ള സാത്മ്യാന്നപാനങ്ങളെ അതാത് ഋതുക്കൾക്കു തക്കവണ്ണം പ്രയോഗിച്ച് ഉപചരിക്കണം. ഇങ്ങിനെ ഏഴു വിധത്തിലുള്ള ദോഷപ്രകൃതികൾ പറയപ്പെട്ടു.

അനന്തരം ഗുണപ്രകൃതികളെ പറയുന്നു:—

ദോഷവച്ച ഗുണൈരപി സത്വാദിഭിസ്സപ്ത പ്രകൃതയോ ഭവന്തി। താസ്തദഭിനിർവൃത്തമാത്രത്വ യഥാസ്വമേതൈഃ ശൌചാദിഭിർജ്ഞാതവ്യാഃ ॥

സാ:— വാതാദികളായ മൂന്നു ദോഷങ്ങളെക്കൊണ്ടെന്നപോലെതന്നെ സത്വാദികളായ മൂന്നു ഗുണങ്ങളെക്കൊണ്ടും ഏഴു പ്രകൃതികൾ ഉണ്ടാകുന്നു. സത്വപ്രകൃതി, രജഃപ്രകൃതി, തമഃപ്രകൃതി എന്നിങ്ങിനെ പൃഥഗ്ഗുണപ്രകൃതികൾ മൂന്നും; സത്വരജഃപ്രകൃതി സത്വതമഃപ്രകൃതി രജസ്തമഃപ്രകൃതി എന്നിങ്ങിനെ സംസൃഷ്ടപ്രകൃതികൾ മൂന്നും; സമഗുണപ്രകൃതി ഒന്നുംകൂടിയാണ് ഏഴു ഗുണപ്രകൃതികൾ. ഈ ഗുണപ്രകൃതികളെ മേൽപറഞ്ഞ സത്വാദിഗുണങ്ങളെക്കൊണ്ടുണ്ടാകുന്ന ശൌചാസ്തിക്യാദികളായ ലക്ഷണങ്ങളെക്കൊണ്ടറിയണം. ശൌചം, ആസ്തിക്യം, ശുക്ലവർണ്ണരുചിത്വം, ബുദ്ധിമത്വം എന്നിവ കണ്ടാൽ സത്വപ്രകൃതിയും ബഹുഭാഷിത്വം, മാനിത്വം, ക്രോധം, ഡംഭം, മത്സരം മുതലായവ കണ്ടാൽ രജഃപ്രകൃതിയും ഭയം, അജ്ഞാനം, നിദ്ര, ആലസ്യം മുതലായവ കണ്ടാൽ തമഃപ്രകൃതിയുമാണെന്നറിയേണമെന്നും ഇപ്പറഞ്ഞ ലക്ഷണങ്ങളുടെ സങ്കരംകൊണ്ടുതന്നെ സംസൃഷ്ടപ്രകൃതികളെയും സമഗുണപ്രകൃതിയെയും അറിയേണമെന്നും സാരം.

അനന്തരം ജാത്യാദിപ്രകൃതികളെ പറയുന്നു:—

തഥാ പുനസ്സപ്ത പ്രകൃതയോ ജാതികുലദേശകാലവയോബലപ്രത്യാത്മസംശ്രയാഃ। ദൃശ്യന്തേ ഹി പുരുഷാണാം ജാത്യാദിനിയതാസ്തേ തേ ഭാവവിശേഷാഃ ॥

സാ:— മേൽപ്രകാരംതന്നെ ജാതി, കുലം, ദേശം, കാലം, വയസ്സ്, ബലം, എന്നിവയെ ആശ്രയിച്ചും പ്രത്യാത്മസംശ്രയമായും എന്നിങ്ങിനെ വേറെയും ഏഴുവിധം പ്രകൃതികൾ ഭവിക്കുന്നു. എന്തുകൊണ്ടെന്നാൽ ആളുകൾക്ക് ജാത്യാദിനിയതങ്ങളായി പലതരം ഭാവവിശേഷങ്ങൾ കാണപ്പെടുന്നുണ്ട്. ജാതി—ബ്രാഹ്മണാദി വൎണ്ണം. ഇതുകൊണ്ടുള്ള ഭേദങ്ങൾ എങ്ങിനെയെന്നാൽ— ബ്രാഹ്മണൻ മധുരപ്രായങ്ങളായ ആഹാരങ്ങളിൽ അഭിരുചിയുള്ളവനായും അസാഹസികനായും അധികം ദയയുള്ളവനായും ശസ്ത്രാദികളെ സഹിക്കാത്തവനായും ഭവിക്കും. ഇപ്രകാരം ക്ഷത്രിയാദികളിലും യഥാസ്വം ഊഹ്യമാകുന്നു. കുലം—തറവാട്. ഇതുകൊണ്ടുള്ള ഭാവവിശേഷങ്ങൾ എങ്ങിനെയെന്നാൽ— ചില കുലക്കാർ സ്വഭാവേന

മദ്യപ്രിയന്മാരായും, ചിലർ മാംസാദികളിൽ കൊതിയുള്ളവരും മററുമായും കാണപ്പെടുന്നു. ഇപ്രകാരം ദേശകാലവയോബലങ്ങളേയും ഉദ്ദേശിക്കേണ്ടതാണ്. പ്രത്യാത്മസംശ്രയമായിട്ടുള്ളതു ഓരോ വ്യക്തിക്കും ഉള്ള ഭിന്നപ്രകൃതിയാകുന്നു. ഒരാളുടെ ദേഹത്തിനുള്ള സ്വഭാവത്തിനു മറെറാരാളുടേതിനെ അപേക്ഷിച്ച് ചില സൂക്ഷ്മഭേദങ്ങൾ ഉണ്ടായിരിക്കുന്നതാണ് ഇത്.

സത്വാദീനാമപി തരതമയോഗാച്ഛരീരവിശേഷൈശ്ചാന്യോന്യാനുവിധായിത്വാച്ച ഭേദാശ്രയമസംഖ്യേയം ഭവതി। ശരീരമപി സത്വാദീനനുവർത്തതേ, സത്വാദയോപി ശരീരം॥

സാ—മേൽപറഞ്ഞ ഏഴുവിധം പ്രകൃതികൾക്ക് പരസ്പരമുള്ള ഭേദാശ്രയം (=ഭേദപ്രകാരം; ഭേദനിമിത്തം) ഇത്രയെന്നു കണക്കാക്കുവാൻ വയ്യാത്തവിധം അത്ര വളരെ പ്രകാരത്തിൽ ഉണ്ടാകുന്നുണ്ട്. ഓരോ പ്രകൃതിയിലുള്ള സത്വാദിഗുണങ്ങളുടെ സംയോഗത്തിന്റെ തരതമഭാവം (ന്യൂനാധിക്യം) ഹേതുവായും, ഓരോ ശരീരങ്ങൾക്കുമുള്ള വിശേഷങ്ങൾ ഹേതുവായും, അന്യോന്യാനുവിധായിത്വം ഹേതുവായുമാണ് അസംഖ്യഭേദങ്ങൾ ഭവിക്കുന്നത്. അന്യോന്യാനുവിധായിത്വമെന്നാൽ അങ്ങോട്ടുമിങ്ങോട്ടുമുള്ള ഗുണാനുരോധമെന്നർത്ഥം. അതിനെ വിവരിക്കുന്നു. ശരീരമിതി— ശരീരം സത്വാദികളായ ഗുണങ്ങളേയും സത്വാദികൾ ശരീരത്തേയും അനുരോധിക്കുന്നു. ശരീരത്തിനു കാൎശ്യവിശേഷം ഉണ്ടാകുന്നതു സത്വാദികളെ അനുസരിച്ചും സത്വാദികൾ ശരീരത്തെ അനുസരിച്ചുമാണെന്നു സാരം.

സത്വാദ്യസംഖ്യഭേദാവേശാച്ച രൂപസ്പർശാദീനനുകരണമപ്യനൂകശബ്ദവാച്യമസംഖ്യഭേദം ഭവതി। തദാവേശസ്ത്വനന്തരജന്മാഭ്യാസവാസനയാ ജന്യതേ। തസ്മാദ്ദേവമാനവതിര്യക്പ്രേതനാരകാണാം തത്തദ്വിശേഷാണാഞ്ച യഥായഥമേവാനൂകം പുരുഷസ്യാനുവർത്തതേ॥

സാ—സത്വാദികളായ ഗുണങ്ങൾ അസംഖ്യഭേദങ്ങളായി ആവേശിക്കുന്നതുകൊണ്ട് മനുഷ്യൻ അസംഖ്യപ്രകാരത്തിൽ മററുള്ളവരുടെ രൂപം, സ്പർശം, ചേഷ്ട എന്നിവയെ അനുകരിക്കുന്നു. ഇങ്ങിനെയുള്ള രൂപാദ്യനുകരണത്തെ അനൂകം എന്ന ശബ്ദംകൊണ്ടു വ്യവഹരിക്കുന്നു (അനൂകം=സ്വഭാവവിശേഷം). മേൽപ്രകാരമുള്ള സത്വാദിഭേദങ്ങളുടെ ആവേശം ഉണ്ടാകുന്നതു പൂർവ്വജന്മത്തിലെ അഭ്യാസത്തിന്റെ വാസനയാലാകുന്നു. അതു ഹേതുവായിട്ട് പുരുഷന്ന് ദേവന്മാർ, മനുഷ്യ

ന്മാർ, തിര്യക്കുകൾ, പ്രേതന്മാർ, നരകവാസികൾ എന്നിവരുടെയും അവരുടെ സ്വഭാവവിശേഷങ്ങളുടേയും യഥായോഗ്യമുള്ള അനേകമാണെന്ന അറിയണം. ദേവന്മാരുടെ ശുഭാദികളെ അനുകരിക്കുന്നവർ ദേവാനൂകന്മാർ, തിര്യക്കുകളുടേതിനെ അനുകരിക്കുന്നവർ തിര്യഗനൂകന്മാർ എന്ന തുടങ്ങി വ്യവഹരിക്കപ്പെടുന്നു.

ഈ പ്രകൃതികളുടെ പ്രസ്താവത്തിൽ വയോബലാദികളെ അറിയേണ്ടതായി വന്നതുകൊണ്ട് അവയെയാണ് ഇനി വിവരിക്കുന്നത്. അതിൽ ആദ്യം വയസ്സിനെ പറയുന്നു:—

വയസ്ത്രിവിധം ബാലം മദ്ധ്യം വൃദ്ധഞ്ച। തത്രാഷോഡശാദ്വർഷാൽ ബാലമ്। ആസപ്തതേർമ്മദ്ധ്യമ്। അതോ വൃദ്ധമ്। തേഷ്വപി സ്തന്യാഹാരോഭയവൃത്ത്യാ ബാലം ത്രിവിധമ്। തസ്മിൻ ദേഹപ്രമാണവൃദ്ധിഃ ശ്ലേഷ്മോദ്രേകശ്ച। തേന ബാലസ്യ സ്നേഹമാർദ്ദവസൌകുമാര്യാല്പക്രോധതാസൌഭാഗ്യാനി ഭവന്തി॥

സാ—ബാലം, മദ്ധ്യം, വൃദ്ധം എന്നിങ്ങിനെ വയസ്സ് മൂന്നുവിധമാകുന്നു. അവയിൽ ബാലവയസ്സ് പതിനാറു വർഷം വരെയും, മദ്ധ്യവയസ്സ് പതിനാറിനുശേഷം എഴുപതു വർഷം വരേയും, വൃദ്ധവയസ്സ് എഴുപതിനു ശേഷവും ആകുന്നു. ഇങ്ങിനെ മൂന്നുപ്രകാരമുള്ള വയസ്സുകളിൽ ബാലവയസ്സു തന്നെ മൂന്നുവിധമുണ്ട്. ഒന്ന് സ്തന്യവൃത്തി (മുലപ്പാൽ കുടിച്ച് ജീവിക്കുന്ന കാലം), രണ്ട് ആഹാരവൃത്തി (അന്നംകൊണ്ടു ജീവിക്കുന്ന കാലം) മൂന്ന് ഉഭയവൃത്തി (മുലപ്പാലും ആഹാരവും ആവശ്യമുള്ള കാലം) ഇങ്ങിനെയാണ് ബാല്യം മൂന്നുവിധം. ഇങ്ങിനെയുള്ള ബാലവയസ്സിങ്കൽ ദേഹത്തിന്റെ വലുപ്പത്തിനു വളർച്ച്വരികയും കഫം വർദ്ധിച്ചിരിക്കുകയും ചെയ്യും. ഈ ദേഹവളർച്ചയും കഫാധിക്യവും നിമിത്തം ബാലന്ന് സ്നേഹം (സ്നിഗ്ദ്ധത) മാർദ്ദവം സൌകുമാര്യം അല്പക്രോധതാ സൌഭാഗ്യം എന്നിവ ഭവിക്കും.

മദ്ധ്യമപി ത്രിവിധം യൌവനം സമ്പൂർണ്ണതാപരിഹാനിശ്ച। തസ്മിൻ പിത്തോദ്രേകഃ। തേന ദീപ്താഗ്നിതാ പ്രജ്ഞാധിക്യപരിപാകൌ വ്യവസായശ്ച। തത്രാത്രിംശതോ യൌവനമാചത്വാരിംശതഃ സർവ്വധാത്വിന്ദ്രിയബലവീര്യപൌരുഷസ്മരണവചനവിജ്ഞാനപ്രശ്രയഗുണസമ്പൂർണ്ണതാ, അതഃ പരമപരിഹാനിഃ॥

സാ—മദ്ധ്യവയസ്സും മൂന്നുവിധമാകുന്നു. ഒന്ന് യൌവനം, രണ്ട് സമ്പൂർണ്ണതാ, മൂന്ന് അപരിഹാനി. ഈ മൂന്നുവിധമുള്ള മദ്ധ്യവയ

സ്സിൽ പിത്തം വർദ്ധിച്ചിരിക്കയും തന്നിമിത്തം അഗ്നിദീപ്തിയും ബുദ്ധിക്ക് ആധിക്യം, പരിപാകം എന്നിവയും വ്യവസായവും ഉണ്ടാകയും ചെയ്യും. ഇവയിൽ യൗവനം മുപ്പതു വയസ്സുവരെയും, എല്ലാ ധാതുക്കൾക്കും ഇന്ദ്രിയങ്ങൾക്കും ബലത്തിന്നും വീര്യത്തിന്നും പൌരുഷത്തിന്നും സ്മരണത്തിന്നും വചനത്തിന്നും വിജ്ഞാനത്തിന്നും വിനയഗുണത്തിന്നുമുള്ള തികവാകുന്ന സമ്പൂർണ്ണത്വം മുപ്പതിന്നുശേഷം നാല്പതാം വയസ്സുവരെയും, അപരിഹാനി നാല്പതു വയസ്സിന്നു മേലുമാകുന്നു. അപരിഹാനി– വൃദ്ധിയും ക്ഷയവുമില്ലാത്ത അവസ്ഥ.

വൃദ്ധസ്തു ശശ്വൽക്ഷീയമാണധാത്വിന്ദ്രിയാദിഗുണോ വലീപലിതകാസശ്വാസാഗ്നിസാദാദിഭിരഭിദ്രൂയമാണോ ജീർണ്ണം ഭവനമിവാഭിവൃഷ്ടമവസീദതി । തസ്മിൻ മാരുതോദ്രേകഃ । തേന ശ്ലഥസന്ധിമാംസസ്നായുത്വക്പാരുഷ്യമവനാമഃ കായസ്യ വേപഥുഃ കാസഃ ശ്വാസഃ ശ്ലേഷ്മസിംഘാണകാദീരണം ധാതുക്ഷയശ്ച ॥

സാ—വൃദ്ധവയസ്സാകട്ടെ എല്ലായ്പോഴും ക്ഷയിച്ചുംകൊണ്ടു വരുന്ന ധാത്വിന്ദ്രിയാദിഗുണങ്ങളോടുകൂടിയതും വലി (ചുളി) പലിതം (നര) കാസം ശ്വാസം അഗ്നിമാന്ദ്യം മുതലായവയാൽ അനവരതം ബാധിക്കപ്പെട്ടുംകൊണ്ടു വരുന്നതും ആകുന്നു. ജീർണ്ണമായ ഗൃഹം മഴവെള്ളംകൊണ്ടു നനഞ്ഞാൽ എങ്ങിനെ ഇടിഞ്ഞു തകരുമോ അങ്ങിനെ വൃദ്ധവയസ്സും അവസാദ (ക്ഷീണത)ത്തെ പ്രാപിക്കുന്നു. ഈ വയസ്സിങ്കൽ വായുവിന്ന് ആധിക്യം ഭവിക്കും. അതുകൊണ്ടു സന്ധികൾ, മാംസം, സ്നായുക്കൾ, അസ്ഥികൾ എന്നിവ ശിഥിലങ്ങളായി ഭവിക്കയും ത്വക്കിന്നു പാരുഷ്യം (പരുപരുപ്പ്) ഉണ്ടാകയും കായത്തിന്ന് അവനാമം (കൂന്) ഉണ്ടാകയും വിറ, ചുമ, ഏക്കം എന്നിവ ഭവിക്കുകയും ശ്ലേഷ്മസിംഘാണകസ്രവണം (നാസാമലസ്രാവം) ഉണ്ടാകയും ധാതുക്ഷയംവരികയുംചെയ്യും. ഇങ്ങിനെയാണ് വയസ്സിന്റെ വിവരണം. ഇനി ഇതിൽ മതഭേദത്തെ കാണിക്കുന്നു.

അന്യേ പുനരാഹുഃ—

ബാല്യം വൃദ്ധിഃ പ്രഭാ മേധാ ത്വക്ശുക്ലാക്ഷിശ്രുതീന്ദ്രിയം
ദശകേഷു ക്രമാദ്ധ്യേതി മനസ്സർവ്വേന്ദ്രിയാണി ച

ഏവം വർഷശതമായുഷഃ പ്രമാണമസ്മിൻ കാലേ । സന്തി പുനഃ കേചിദ്വിംശത്യാദ്ധ്യധികവർഷശതജീവിനോ മനുഷ്യാഃ । തേഷാം യഥാനൈകൈഃ പ്രകൃതിവിശേഷൈരായുഷഃ പ്രമാണമുപലഭ്യ വയസ്ത്രിധാ വിഭജേൽ ॥

ഷ്യം അവനുടെ ആയുസ്സിൽ നൂറിൽ ഒന്നായ ഭാഗം കിഴിച്ച് അനുഭവത്തിൽ ഉണ്ടാകുമെന്നു ചുരുക്കം.

അനന്തരം ബലത്തെ പറയുന്നു:—

ബലമപി ത്രിവിധം ഭവതി । സഹജം കാലകൃതം യുക്തികൃതഞ്ച । തത്ര സഹജം ദേഹസത്വയോഃ പ്രാകൃതം । കാലകൃതമൃതുവിഭാഗജം വയഃകൃതഞ്ച । യുക്തികൃതം പുനരാഹാരവിഹാരാത്മകോർജ്ജസ്കരയോഗജഞ്ച । തദ്വൃദ്ധികരാസ്ത്വിമേ ച ഭാവാ ഭവന്തി । തദ്യഥാ—ബലവത്പുരുഷേ ദേശേ ജന്മ തദ്വിധേ ച കാലേ സുഖശ്ച കാലയോഗോ ബീജക്ഷേത്രഗുണശരീരാഹാരസത്വസമ്പത്തയഃ സ്വഭാവോ യൌവനം വ്യായാമോ ഹർഷശ്ച ॥

സാ—ബലവും മൂന്നുവിധത്തിലായി ഭവിക്കുന്നു. ഒന്ന് സഹജം, രണ്ട് കാലകൃതം, മൂന്ന് യുക്തികൃതം ഇവയിൽ സഹജബലം ദേഹത്തിന്റേയും സത്വത്തിന്റേയും പ്രകൃതി(സ്വഭാവം) അനുസരിച്ചുണ്ടായതാകുന്നു. കാലകൃതമായ ബലം ഹേമന്താദികളായ ഋതുക്കളുടെ വിഭാഗംകൊണ്ടുണ്ടായതും ബാല്യയൌവനാദികളായ വയസ്സുകളെക്കൊണ്ടുണ്ടായതും ആകുന്നു. യുക്തികൃതമായ ബലമാകട്ടെ ആഹാരവിഹാരങ്ങളിൽനിന്നുണ്ടാകുന്നതും രസായനവാജീകരണാദികളായ ഊർജ്ജസ്കരയോഗങ്ങളെക്കൊണ്ടുണ്ടാകുന്നതുമാകുന്നു. ഇങ്ങിനെ മൂന്നുവിധത്തിലുള്ള ബലത്തിനും താഴെ പറയുന്ന ഭാവങ്ങൾ വൃദ്ധികരങ്ങളാകുന്നു. അവ ഏവയെന്നാൽ—ബലവാന്മാരായ ആളുകൾ ഉള്ള ദേശത്തിങ്കൽ ജനിക്കുക, ബലവാന്മാരായ ആളുകൾ ഉള്ളതായ കാലത്തിൽ ജനിക്കുക, കാലത്തിന്റെ യോഗം സുഖം (സമ്യഗ്യോഗം) ആയി ഭവിക്കുക, ബീജഗുണം ക്ഷേത്രഗുണം ശരീരാഹാരസത്വസമ്പത്തി എന്നിവയുണ്ടായിരിക്കുക, സ്വഭാവബലമുണ്ടായിരിക്കുക, യൌവനം വ്യായാമം ഹർഷം ഇവ ഭവിക്കുക എന്നിവയാണ് ബലവൃദ്ധികരങ്ങളായ ഭാവങ്ങൾ.

അനന്തരം സാരങ്ങളെ പറയുന്നു:—

തഥാ സാരാണ്യഷ്ടൌ ത്വഗ്രക്തമാംസമേദോസ്ഥിമജ്ജശുക്ലസത്വാത്മകാന്യുത്തരോത്തരവരാണി ബലമാനജ്ഞാനാർത്ഥമുപദിശ്യന്തേ । അപി ച—ന മഹത്വാദ്ദേഹമാത്രദർശനാദേവ ഭിഷഗയമുപചയേന മഹാശരീരത്വാദ്വാ ബലവാനയം കൃശത്വാദല്പശരീരത്വാദ്വാല്പബല ഇതി । അത്ഭുതമപ്യന്യഥാ ദൃഷ്ടം ഗജസിംഹേ ॥

സാ—അപ്രകാരംതന്നെ ഒരാളുടെ ദേഹബലത്തിന്റെ മാനം അ

ഭേദങ്ങളുണ്ടു. അവയിൽ പത്മഗൌരം, ചന്ദ്രഗൌരം, ശംഖഗൌരം ഇത്യാദികൾ ഗൌരഭേദങ്ങൾ; കപിലശ്യാമം, ദൂർവ്വാങ്കുരശ്യാമം, നളശ്യാമം ഇത്യാദികൾ ശ്യാമഭേദങ്ങൾ; പ്രിയംഗുശ്യാമം, ജലശ്യാമം, ഘൃതശ്യാമം ഇത്യാദികൾ ഗൌരശ്യാമഭേദങ്ങൾ; കണ്ടകൃഷ്ണം, കോകിലകൃഷ്ണം ഇത്യാദികൾ കൃഷ്ണഭേദങ്ങൾ; അതസീകൃഷ്ണം, തമാലകൃഷ്ണം മുതലായവ കൃഷ്ണശ്യാമഭേദങ്ങൾ—എന്നിങ്ങിനെ ഭേദങ്ങളെ ഗ്രഹിക്കണം. ഇതുകളാണ് പ്രകൃതിവർണ്ണങ്ങൾ. നീലം, ശ്യാമം (=അതന്നലോഹിതം), താമ്രം (=അഗ്നിനിറം) ഹരിതം (=ഹരിതാലസമം), ശുക്ലം മുതലായവയാകട്ടെ വികൃതിവർണ്ണങ്ങളാകുന്നു. മേൽപ്പറഞ്ഞ പ്രകൃതിവർണ്ണങ്ങളും വികൃതിവർണ്ണങ്ങളും ഒരേസമയത്തു ഒരാളുടെ ദേഹത്തിലോ ദേഹൈകദേശത്തിലോ കാണുന്നതായാൽ അതു മരണലക്ഷണമാകുന്നു. ഇതുകൊണ്ടു തന്നെ ക്ഷീണത ദീപ്തി, ശോകം സന്തോഷം, ദൈന്യം സ്നേഹം ഇടങ്ങി പരസ്പരവിരുദ്ധമായിട്ടുള്ള ഭാവങ്ങളും കാരണംകൂടാതെ ഒരേസമയത്തു ദേഹത്തിലോ ദേഹൈകദേശത്തിലോ ഉണ്ടാകുന്നതു മരണലക്ഷണമാണെന്നും, പ്രകൃതിഭേദീയത്തിൽ പറയപ്പെട്ടപ്രകാരം ദോഷാദിചിഹ്നാഗമനുസരിച്ച് നിയതങ്ങളായ മഹത്ത്വം, ഉപചയം, സൂക്ഷ്മത്വം, ദീർഘത്വം എന്നിവകൾ കാരണം വിനാ അന്യഥാഭാവം വരുന്നതും മരണലക്ഷണമാണെന്നും പറയപ്പെട്ടു.

വർണ്ണാനന്തരം ഛായയെ വിവരിക്കുന്നു:—

ഛായാസ്തു ശരീരേ പഞ്ച । തത്ര ഖാമേലഖാംഗാകാശനീ നിർമ്മലാ സസ്നേഹാ സപ്രഭേവ । വാതാൽ പാംസുരസ്ത്രൂക്ഷാ രജോരുണാ ശ്യാവാ നിഷ്പ്രഭാ സോച്ഛമലഗന്ധിഃ । തൈജസാ ഹൃദ്യതാരനവിഭൃത്തപ്തപനീയരക്താ ദീപ്തിസ്ഥ ചാ । ആംഭസീ വൈഡൂര്യസ്ഫടികനിലവിമലാ ഘനാ സുസ്നിഗ്ധാ । ഭൂമാ തമിന്നാ ഘനാ സ്ഥിരാ സ്നിഗ്ധാ ശ്ലക്ഷ്ണാ ശ്യാമാ ശ്വേതാ ച । താസാം വായവ്യാ വിനാശായ ക്ലേശായ മഹതേഥവാ । ശേഷാസ്തു സുഖോദയാഃ ॥

സാ—ആകാശം മുതലായുള്ള പഞ്ചമഹാഭൂതങ്ങളെസ്സംബന്ധിച്ച് അഞ്ചുതരം ഛായകൾ ശരീരത്തിങ്കൽ കാണുന്നു. ഛായാപ്രകാരം. അവയിൽ ഖ (ആകാശ) ത്തിങ്കൽനിന്നുള്ള ഛായ നിർമ്മലമായ വാൾപ്പോലെയും ആകാശംപോലെയും നീലനിറമായും സ്നേഹത്തോടും പ്രഭയോ

ത്തം കൂടിയതുപോലെയും ഭവിക്കും. വായവ്യച്ഛായ പൊടിപോലെയും ഭസ്മംപോലെയും രൂക്ഷമായും പൊടിപോലെ അരുണനിറമായും കാന്തിഹീനവും പ്രഭയോടുകൂടാതെയും വികൃതമായും ഗന്ധത്തോടുകൂടിയുമിരിക്കും (ഛായയ്ക്ക ഗന്ധമില്ലാത്തതിനാൽ ഗന്ധം ഛായാധാരമായ ദേഹത്തിന്റെയാണെന്നറിയണം). അഗ്നിസംബന്ധിയായ ഛായ കത്തുന്ന തീപോലെയും മിന്നൽപോലെയും ചുട്ടുപഴുത്ത ഇരുമ്പുപോലെയും ശോഭനമായും ദൃഷ്ടിക്ക സുഖപ്രദമായും ഭവിക്കും. ജലച്ഛായ വൈഡൂര്യംപോലെയും ഇന്ദ്രനീലക്കല്ലുപോലെയും നിർമ്മലമായും ഘനമായും സ്നിഗ്ദ്ധമായും ഭവിക്കും. ഭൗമച്ഛായ മനോഹരമായ പ്രഭയോടുകൂടിയും ഘനമായും സ്ഥിരമായും സ്നിഗ്ദ്ധമായും ശുദ്ധമായും ശ്യാമമായും ധവളമായും ഭവിക്കും. ഇങ്ങിനെയുള്ള അഞ്ചുതരം ഛായകളിൽവെച്ച് വായവ്യമായ ഛായ വിനാശത്തെയും വലുതായ ക്ലേശത്തെയും ഉണ്ടാക്കും. വായവ്യച്ഛായാലക്ഷണദർശനം മരണലക്ഷണമാണെന്നർത്ഥം. മറ്റുള്ള ഛായകൾ സുഖകരങ്ങളാകുന്നു.

ഛായാനന്തരം പ്രഭകളെ പറയുന്നു—

സപ്ത പ്രഭാ രക്താ പീതാ പാണ്ഡുരാ സിതാസിതാ ശ്യാവാ ഹരിതാ ച । താഃ സ്നിഗ്ദ്ധാ വികാസിന്യോമലാശ്ശുഭാഃ । വിപരീതാസ്ത്വശുഭാഃ ॥

സാ—പ്രഭ എന്നതുകൊണ്ട് ദീപ്തി എന്നർത്ഥം. ഇത് ചുവപ്പ്, മഞ്ഞ, പാണ്ഡുരം (ആനക്കൊമ്പിന്റെ നിറം), വെളുപ്പ്, കറുപ്പ്, കരുവാളിപ്പ്, പച്ച ഇങ്ങിനെ ഏഴുവിധമുണ്ട്. ഈ പ്രഭകൾ സ്നിഗ്ദ്ധതയുള്ളവയായും വികസിക്കുന്നവയായും നിർമ്മലകളായും ഇരുന്നാൽ നല്ലവയാകുന്നു. അതിന്നു വിപരീതമായിരുന്നാൽ മരണക്ലേശങ്ങളെ ഉണ്ടാക്കും. ഛായയുടേയും പ്രഭയുടേയും ലക്ഷണത്തെ ശാസ്ത്രകാരൻതന്നെ താഴെ കാണിക്കുന്നു.

തയോർവിശേഷഃ—ഛായാ വർണ്ണമാക്രാമത്യാസന്നാ ച ലക്ഷ്യതേ പാഞ്ചഭൗതികാ ച । പ്രഭാ തു വർണ്ണം പ്രകാശയതി വിപ്രകൃഷ്ടാല്ലക്ഷ്യതേ തൈജസപ്രഭവാ ച ॥

സാ—ഈ ഛായാപ്രഭകളുടെ ഭേദം പറയുന്നു—ഛായ ശരീരത്തിന്റെ സ്വഭാവമായുള്ള നിറത്തെ ആക്രമിക്കും; അടുത്തായിട്ട കാണപ്പെടുകയും ചെയ്യും, അതു പഞ്ചഭൂതങ്ങളെല്ലാംകൂടിയതിന്റെ കാര്യവുമാണ്. പ്ര

യാകട്ടെ സ്വഭാവത്തിലുള്ള നിറത്തെ പ്രകാശിപ്പിക്കയേ ഉള്ളൂ; ദ്രവത്വമാണ് കാണപ്പെടുക; അഗ്നിയുടെ മാത്രം കാര്യമാകുന്നു.

യസ്യ ദൃഷ്ടൌ പ്രതിച്ഛായാമയീ കുമാരികാ ന ദൃശ്യതേ സ പരാസുഃ ॥

സാ — യാതൊരാൾ കണ്ണാടിയിൽ നോക്കുമ്പോൾ കണ്ണിന്റെ കൃഷ്ണമണിയിൽ പ്രതിച്ഛായാരൂപമായി പ്രതിബിംബിക്കുന്ന കന്യക (കുട്ടി) കാണപ്പെടാതിരിക്കുന്നുവോ അവൻ മരിച്ചതായി അറിയണം. കന്യകയുടെ അദർശനം മരണലക്ഷണമാണെന്നർത്ഥം.

യസ്യാതപാദർശാദിഷു കസ്മാൽ പ്രതിച്ഛായാ ഛിന്നാ ഭിന്നാ ഹീനാധികാകുലാ നഷ്ടാ ജിഹ്മാവാക്ശിരാ വിശിരാ ദ്വിശിരാ വിസ്തൃതാന്യഥാ വാ വികൃതാ വാ ദൃശ്യതേ, യസ്യ ലലാടേ ന സ്വിദ്യതി, യസ്യ കേശരോമാണ്യനഭ്യക്താന്യഭ്യക്തവൽ ദൃശ്യന്തേ, നയനേ ചാതിപ്രവിഷ്ടേ നിർഗ്ഗതേ വിസ്തൃതേ സംക്ഷിപ്തേ സംക്ഷിപ്തഭ്രൂണീ വിനതഭ്രൂണീ ജിഹ്മേ വിഷമേ വിഭ്രാന്തദർശനേ ഹീനദർശനേ നകുലാന്ധകപോതാഭേ അലാതവർണ്ണേ നീലാദിവികൃതവർണ്ണേ അതിചപല സ്ഥൂലസ്രസ്തേ പ്രസ്രുതേ അത്യുന്മിഷിതേ അതിനിമിഷിതേ ലുളിതപക്ഷ്മണീ വാ, നാസികാ ചാതിവിവൃതാതിസംവൃതാ കുടിലാ സ്ഫുടിതാ പിടകാചിതാ ശുഷ്കാ വാ സ ഗതാസുഃ ॥

സാ — യാതൊരാളുടെ പ്രതിച്ഛായ വെയിലത്തോ കണ്ണാടിയിലോ മറ്റോ കാണുമ്പോൾ മുറിഞ്ഞോ പിളർന്നോ വലിപ്പം കുറഞ്ഞോ ഏറിയോ ആകുല (അസ്പഷ്ടാവയവ) മായോ നഷ്ടമായോ ചരിഞ്ഞോ തല കീഴായോ തലയില്ലാതെയോ രണ്ടുതലയോടുകൂടിയോ സ്വഭാവത്തിലുള്ള വിസ്താരത്തേക്കാൾ കൂടുതൽ വിസ്താരത്തോടുകൂടിയോ മറ്റുവിപരീതമായോ കാണപ്പെടുന്നുവോ അവനും മരണമടുത്തിരിക്കുന്നതായി അറിയണം. യാതൊരാളുടെ നെറ്റിമാത്രം കാരണം വിനാ വിയർക്കാതിരിക്കുന്നുവോ അവനും, യാതൊരാളുടെ തലരോമങ്ങൾ മിഴുക്കുപുരട്ടാതെയും മിഴുക്കുപുരട്ടിയപോലെ കാണപ്പെടുന്നുവോ അവനും മരണമടുത്തിരിക്കുന്നു. യാതൊരാളുടെ കണ്ണുകൾ അധികം അകത്തേക്കു കുഴിഞ്ഞോ അധികം പുറത്തേക്കു തുറിച്ചോ അധികം വിസ്താരത്തോടുകൂടിയോ ചുരുങ്ങിയോ പുരികങ്ങൾ ചുരുങ്ങിയോ പുരികങ്ങൾ താണോ ഉള്ളവയായോ വക്രങ്ങളായോ സമങ്ങളല്ലാതെയോ വിഭ്രാന്തദർശനങ്ങൾ (ഉറപ്പില്ലാത്തവയോ ക:

ന്നുവോ അവനും, യാതൊരാളുടെ കഴുത്തിൽ തല ഉറയ്ക്കാതെയും പൃഷ്ഠ
ത്തിൽ അതിന്റെ ഭാരം പൊറുക്കാതെയും താടിയെല്ലുകൾ വായിൽവെ
ച്ചു ഇളകെ താങ്ങാതെയും ഇരിക്കുന്നുവോ അവനും മരണമടുത്തിരിക്കു
ന്നു. യാതൊരാളുടെ ലിംഗം ഏറ്റുപിടിച്ചും വൃഷണങ്ങൾ അധികം
തൂങ്ങിയുമോ അല്ലെങ്കിൽ വൃഷണങ്ങൾ ഏറ്റുപിടിച്ചും ലിംഗം അധി
കം തൂങ്ങിയുമോ ഭവിക്കുന്നു അവനും മരണമടുത്തിരിക്കുന്നു. യാതൊരാ
ളുടെ മൂത്രത്തിനു സഹിപ്പാൻ വഹിയാത്തത്ര ചൂടുണ്ടാകുന്നുവോ അവ
നും, യാതൊരുവന്റെ വായ്മുതലായ ദ്വാരങ്ങളിൽനിന്നും രോമകൂപ
ങ്ങളിൽനിന്നും വിഷബാധകൂടാതെ രക്തം വരുന്നുവോ അവനും മരണ
മടുത്തിരിക്കുന്നു യാതൊരാളുടെ അവയവങ്ങൾ കാരണംകൂടാതെ ക
നം കുറവായോ കൂടുതലായോ വരുന്നു അവനും മരണമടുത്തിരിക്കുന്നു.

യദ്യസ്യൈകശ്ശേനകോ വാ സ്വരോ ഗദ്ഗദോ വ്യക്തഃ ക്ഷാമോ
ദീനോ വാ സഹസാ ലക്ഷ്യതേ, യോ വാ വിവക്ഷുർമ്മുഹ്യതി, യ
സ്യ വാ വദതോ ശ്രോത്രമുച്ഛ്വാസോ ഭജതി, യസ്യോച്ഛ്വാസോതിദീ
ർഘോതിഹ്രസ്വഃ പൂതിഗന്ധിസ്സുഗന്ധിർവ്വാ, യസ്യാംഗുലയ ആയ
മ്യമാനാ ന സ്ഫുടന്തി, യസ്യാന്യേന്ദ്രിയാണ്യപി ക്ഷുതഗോമൂത്രാണാദിഷു
സ്വാദുവാതീതസ്ഥുല്യേഷു, യസ്യേഷ്ടാനിഷ്ടോ വാ മാല്യം ലേപചന്ദനക
ണപാദിഗന്ധോ മേഹമുഖമലവ്രണവസ്ത്രാദിഷു, യസ്യ ശരീരം
വൈവർണ്യാത് സൌരസ്യാദ്ദാത്യന്തം യൂകാമക്ഷികാദയസ്സ്യജന്തി
ഭജന്തി വാ, യസ്യ സന്തതോഷ്ണസ്പർശാവയവേഷു ശൈത്യം ശീത
ഷു വാ കുഡ്മലോല്പലാനുകാര്യതിശൈത്യമതിസ്പർശോതിസ്ഥൈര്യോ വി
ഗതമാംസശോണിതത്വമിവ ച സ്രംസഃ, യസ്യ ച യോഗോതി
യോഗോ വാ ശരീരേ യുഗപന്മഹാരുതാനാം ദൃശ്യതേ സദ്യ്ദ്ധതേ കാ
ലപാകാ ഇതി॥

സാ—യാതൊരാൾക്കു പെട്ടന്ന് ഏകമായോ അനേകമായോ ഉ
ള്ള സ്വരം ഇടറിയതായോ അവ്യക്തമായോ ക്ഷാമമായോ ദീനമായോ
കാണപ്പെടുന്നു അവനും, യാതൊരാൾ സംസാരിക്കുവാൻ ഭാവിക്കു
മ്പോൾ പറയേണ്ടത് ഓർമ്മയില്ലാതെ മോഹിക്കുന്നുവോ അവനും, യാ
തൊരാൾ സംസാരിക്കുമ്പോൾ ഉരസ്സിന്റെ ഉൾഭാഗം അധികമായി
വേദനിക്കുന്നുവോ അവനും കാലപാകൻ (മരണമടുത്തവൻ) ആകുന്നു. യാ
തൊരുവന്റെ ഉച്ഛ്വാസം അധികം നീണ്ടതായോ കുറുതായോ ദുർഗ്ഗന്ധ
മുള്ളതായോ സുഗന്ധമുള്ളതായോ ഭവിക്കുന്നു അവനും, യാതൊരുവന്റെ

സാ—യാതൊരാളുടെ ഞരമ്പുകൾ പച്ചനിറമായും രോമകൂപങ്ങൾ കൂടിയവയായും ഭവിക്കുന്നുവോ അവൻ അമ്ലരസത്തിൽ താല്പര്യമുള്ളവനാകയും പിത്തം ഹേതുവായി മരണത്തെ പ്രാപിക്കയും ചെയ്യും.

യസ്യ ഗോമയചൂർണ്ണാഭം ചൂർണ്ണം മൂർദ്ധ്നി മുഖേപി വാ
സസ്നേഹം മൂർദ്ധ്നി ധൂമോ വാ മാസാന്തം തസ്യ ജീവിതം.

സാ—യാതൊരാളുടെ തലയിലോ മുഖത്തോ നെയ്മയമുള്ളതും ചാണകപ്പൊടിപോലുള്ളതുമായ പൊടി കാണുകയോ, ശിരസ്സിൽ പുക കാണുകയോ ചെയ്യുന്നു അവന്റെ ജീവകാലം ഒരു മാസംവരെയാകുന്നു.

മൂർദ്ധ്നി ഭ്രുവോർവ്വാ കുർവ്വന്തി സീമന്താവർത്തകാ നവാഃ
മൃത്യും സജ്വരസ്യ ഷഡ്രാത്രാത്ത്രിരാത്രാദജ്വരസ്യ ച.

സാ—തലയിലോ പുരികങ്ങളിലോ മുമ്പില്ലാത്തവയായ സീമന്തങ്ങളോ ചുഴികളോ ഉണ്ടായാൽ അവൻ രോഗിയാണെങ്കിൽ ആറു ദിവസത്തിനകവും രോഗിയല്ലെങ്കിൽ മൂന്നു ദിവസത്തിനുള്ളിലും മരിക്കും.

യസ്യ സ്നാതാനുലിപ്തസ്യ പൂർവ്വം ശുഷ്യത്യുരോ ഭൃശം
ആർദ്രേഷു സർവ്വഗാത്രേഷു സോർദ്ധമാസം ന ജീവതി.

സാ—യാതൊരാൾ കുളിക്കയോ കുറിയിടുകയോ ചെയ്താൽ, എല്ലാ അവയവങ്ങളും ആർദ്രങ്ങളായിരിക്കുമ്പോൾതന്നെ, ആദ്യം മാറിടം വരളുന്നുവോ അവൻ അരമാസം തികച്ച് ജീവിച്ചിരിക്കയില്ല.

ഉത്സൃഷ്ടാ ഭൈഷജ്യസ്യ ശോഷഃ ചാവിശീർണ്ണതാ
ഭിന്നം പുരീഷം തൃഷ്ണാ ച യഥാ പ്രേതസ്യ തഥൈവ സഃ.

സാ—യാതൊരാൾക്കു കാരണം കൂടാതെ വലിയ ദാഹമുണ്ടാകയും മലം അയഞ്ഞിരിക്കയും ബുദ്ധിഭ്രമമുണ്ടാകയും ചെയ്യുന്നുവോ അവൻ മരിച്ചുപോയവൻതന്നെയാകുന്നു.

മൂത്രം പുരീഷം നിഷ്ഠ്യൂതം ശുക്രം ചാപ്സു നിമജ്ജതി
നിഷ്ഠ്യൂതം ബഹുവർണ്ണം വാ യസ്യ മാസാത്സ നശ്യതി.

സാ—യാതൊരാളുടെ മൂത്രവും മലവും തുപ്പലും ശുക്ലവും വെള്ളത്തിൽ വീണാൽ താഴുന്നുവോ അവനും, യാതൊരാളുടെ തുപ്പൽ നാനാവർണ്ണങ്ങളോടുകൂടിയിരിക്കുന്നുവോ അവനും ഒരു മാസത്തിനുള്ളിൽ മരിക്കും.

സ്പർശസ്യ ദുർബ്ബലീഭാവം ഹാനിം വാ ബലവർണ്ണയോഃ
രോഗവൃദ്ധിമയുക്ത്യാ ച ദൃഷ്ട്വാ മരണമാദിശേൽ.

സാ—ഒരു രോഗിക്ക് സ്പർശത്തിനു ബലമില്ലായ്മയും, ബലത്തിനും വർണ്ണത്തിനും ഹാനിയും, യുക്തികളെക്കൂടാതെ രോഗത്തിനു വർദ്ധനവും ഉള്ളതായി കണ്ടാൽ മരണത്തെ പറയണം.

അപസ്വരം ഭാഷമാണം പ്രാപ്തം മരണമാത്മനഃ
ശ്രോതാരശ്ചാസ്യ ശബ്ദസ്യ ദൂരതഃ പരിവൎജ്ജയേൽ.

സാ—തനിക്കു മരണം വന്നതായി ചീത്ത സ്വരത്തിൽ പറയുന്നവനേയും, അതിനെ പറയപ്പെടുന്ന വാക്കിനെ കേൾക്കുന്നവനേയും വൈദ്യൻ ദൂരെ ഉപേക്ഷിക്കണം. അവനു മരണമടുത്തിരിക്കുന്നു എന്നൎത്ഥം.

ഊൎദ്ധ്വശ്വാസം ഗതോഷ്മാണം ശൂലോപഹതവംക്ഷണം
ശൎമ്മ ചാനധിഗച്ഛന്തം ബുദ്ധിമാൻ പരിവൎജ്ജയേൽ.

സാ—മേൽപ്പോട്ടുമാത്രം ശ്വാസമുള്ളവനായും ദേഹത്തിൽ ചൂടു തീരെ ഇല്ലാത്തവനായും ഒടികളിൽ വലിയ വേദനയുള്ളവനായും ഏതുകൊണ്ടും സുഖം തോന്നാത്തവനായുമിരിക്കുന്നവനെ ബുദ്ധിമാനായ വൈദ്യൻ ഉപേക്ഷിക്കണം.

യോ ജാതശീതപിടകഃ ശീതാംഗോ വാ വിദഹ്യതേ
ഉഷ്ണദ്വേഷീ ച ശീതാൎത്തഃ സ പ്രേതാധിപഗോചരഃ.

സാ—ദേഹത്തിൽ ശീതമായ കുരുക്കളുള്ളവനോ അവയവങ്ങൾക്കു തണുപ്പുള്ളവനോ ആയവന്നു വിദാഹം (ചൂടു്) തോന്നുകയും, തണുപ്പുകൊണ്ടു് ആൎത്തനായിരിക്കെ ചൂടിനെ വെറുക്കുകയും ചെയ്യുന്നതായാൽ അവൻ മരിക്കാനടുത്തിരിക്കുന്നു.

യസ്യ രജ്ജുരിവ ച്ഛായാ കണ്ഠേ സമുപലക്ഷ്യതേ
അവശ്യം കൃഷ്യതേ ജന്തുഃ സോചിരാദ്യമകിങ്കരൈഃ.

സാ—യാതൊരുവന്റെ കഴുത്തിൽ കയറിന്റെ ആകൃതിയോടുകൂടിയതായ ഛായ പാറിക്കാണുന്നുവോ ആ ജീവി ഉടൻതന്നെ തീൎച്ചയായും യമകിങ്കരന്മാരാൽ വലിക്കപ്പെടുന്നു. കണ്ഠത്തിൽ രജ്ജ്വാകാരച്ഛായയുടെ ദൎശനം മരണലക്ഷണമാണെന്നൎത്ഥം.

ഇത്യഷ്ടാംഗസംഗ്രഹേ ശാരീരസ്ഥാനേ
നവമോദ്ധ്യായഃ
സമാപ്തഃ.

## ദശമോദ്ധ്യായഃ.

മുന്നദ്ധ്യായത്തിൽ മരണമടുത്തവരുടെ വികൃതിയെ പറഞ്ഞുവ

ക്യാ. ഇനി മരണാരിഷ്ടങ്ങളുടെ വികൃതിയെ കാണിപ്പാനായി അദ്ധ്യായം ആരംഭിക്കുന്നു:—

അഥാതോ വികൃതവിജ്ഞാനീയമദ്ധ്യായം വ്യാഖ്യാസ്യാമഃ । ഇതി ഹ സ്മാഹുരാത്രേയാദയോ മഹർഷയഃ ॥

സാ—അനന്തരം വികൃതവിജ്ഞാനീയമെന്ന അദ്ധ്യായത്തെ പറയുവാൻ പോകുന്നു. ആത്രേയാദികളായ മഹർഷിമാർ ഇങ്ങിനെ പറഞ്ഞു. വികൃതവിജ്ഞാനീയം = വികൃതങ്ങളായ ഭാവങ്ങളുടെ (=രിഷ്ടങ്ങളുടെ) അറിവിനു ഹിതമായിട്ടുള്ളത്.

ഘനീഭൂതമിവാകാശമാകാശമിവ യോ ഘനം
അമൂർത്തമിവ മൂർത്തഞ്ച മൂർത്തം ചാമൂർത്തവത് സ്ഥിതം
തേജസ്യതേജസ്തദ്വച്ച ശുക്ലം കൃഷ്ണമസച്ച സത്
അനേത്രരോഗശ്ചന്ദ്രഞ്ച ബഹുരൂപമലാഞ്ഛനം
ജാഗ്രദ്രക്ഷാംസി ഗന്ധർവ്വാൻ പ്രേതാനന്യാംശ്ച തദ്വിധാൻ
രൂപം വ്യാകൃതി തദ്വച്ച യഃ പശ്യതി സ നശ്യതി.

സാ—ശൂന്യമായ ആകാശത്തെ ഘനം (കട്ടിയായി) ആയിട്ട് പാറപോലെയോ ഘനമായ പദാർത്ഥത്തെ ആകാശംപോലെ ശൂന്യമായോ കാണുന്നവനും, സ്വരൂപമുള്ള വസ്തുവെ സ്വരൂപഹീനമായോ സ്വരൂപമില്ലാത്ത വസ്തുവെ സ്വരൂപമുള്ളതായോ കാണുന്നവനും, തേജസ്സുള്ള വസ്തുവെ തേജസ്സില്ലാത്തതായോ വെളുത്ത വസ്തുവിനെ കറുത്തതായോ ഇല്ലാത്തതിനെ ഉള്ളതായോ അവ്വണ്ണം വിപരീതമായോ കാണുന്നവനും, നേത്രരോഗമില്ലാതിരിക്കെ ചന്ദ്രനെ അനേകരൂപങ്ങളോടുകൂടിയും കളങ്കത്തോടുകൂടാതെയും കാണുന്നവനും, ഉണർന്നിരിക്കുമ്പോൾ രക്ഷസ്സുകളേയോ ഗന്ധർവ്വന്മാരേയോ പ്രേതങ്ങളേയോ അതുപോലെയുള്ള മറ്റു ജീവികളേയോ വികൃതമായ ആകൃതിയോടുകൂടിയ രൂപത്തേയോ കാണുന്നവനും മരിക്കും.

സപ്തർഷീണാം സമീപസ്ഥാം യോ ന പശ്യത്യരുന്ധതീം
ധ്രുവമാകാശഗംഗാം വാ സ ന പശ്യതി താം സമാം.

സാ—യാതൊരുവൻ സപ്തർഷിനക്ഷത്രങ്ങളുടെ അരികത്തുള്ള അരുന്ധതീനക്ഷത്രത്തെയോ ധ്രുവനക്ഷത്രത്തെയോ ആകാശഗംഗ എന്ന ധവളരേഖയെയോ കാണുന്നില്ലയോ അവൻ ആ സംവത്സരത്തെ കഴിവാൻ

ചെയ്തു് ഹ്രസ്വമായ നിശ്വാസത്തേയും ചെയ്തു് പരവശനായി ഭവിക്കുന്നുവോ അവനും, യാവനൊരുത്തൻ ശ്വാസംകഴിക്കുന്നതു ഹ്രസ്വമായിട്ടുമാത്രമാകുന്നുവോ അവനും യാവനൊരുത്തൻ വ്യാധിയുമാകുംവണ്ണം ഏറ്റവും സ്പർശിക്കുന്നുവോ അവനും കാലന്നധീനനാകുന്നു; യാവനൊരുത്തൻ പാദാഗ്രങ്ങളെ ആകുഞ്ചനംചെയ്തുംകൊണ്ടു് വളരെ പണിപ്പെട്ടു് കയറിട്ടുന്നുവോ അവനും, യാവനൊരുത്തൻ നെറ്റിയിൽനിന്നും വിയർപ്പൊലിച്ചും സന്ധിബന്ധങ്ങൾ അയഞ്ഞും മറിക്കയും കിടക്കുന്നിടത്തുനിന്നെഴുനീല്പിച്ചാൽ അപ്പോഴക്കു മോഹാലസ്യപ്പെടുകയും ചെയ്യുന്നുവോ അവനും, ബലവാനായാലും ബലഹീനനായാലും യാതൊരുവൻ മലർന്നുകിടന്നുംകൊണ്ടുതന്നെ ഉറങ്ങുന്നുവോ അവനും, യാവനൊരുത്തൻ കാലുകളെ വികൃതങ്ങളായിട്ടുതന്നെ വ്യാപരിപ്പിക്കുന്നുവോ അവനും, യാവനൊരുത്തൻ കിടക്ക ആസനം ചുമർ മുതലായവയിൽ ഇല്ലാത്തതിനെത്തന്നെ പിടിക്കുവാൻ ഭാവിക്കുന്നുവോ അവനും, യാവനൊരുത്തൻ ചിരിക്കാൻ പ്രസക്തിയില്ലാത്തിടത്തു ചിരിക്കുന്നുവോ അവനും, യാവനൊരുത്തൻ മോഹാലസ്യപ്പെട്ടുംകൊണ്ടു് ചുണ്ടുകൾ നക്കുന്നുവോ അവനും, യാവനൊരുത്തൻ മേല്പോട്ടു് നോക്കിയുംകൊണ്ടു് ഉൽക്കാരങ്ങളെ ചെയ്യുന്നുവോ അവനും, യാവനൊരുത്തന്റെ പിന്നാലെ കറുത്തതോ മഞ്ഞച്ചതോ ചുവന്നതോ ആയ നിഴൽ പിന്തുടരുന്നുവോ അവനും, യാവനൊരുത്തൻ വൈദ്യനേയും മരുന്നിനേയും അന്നപാനങ്ങളേയും ഗുരുജനങ്ങളേയും ബന്ധുക്കളേയും ദ്വേഷിക്കുന്നുവോ അവനും അന്തകന്റെ അധീനനാകുന്നു.

ഗ്രീവാലലാടഹൃദയം യസ്യ സ്വിദ്യതി ശീതളം
ഉഷ്ണാഃ പരേ പ്രദേശാശ്ച ശരണം തസ്യ ദേവതാഃ.

സാ— യാവനൊരുത്തന്റെ കഴുത്തും നെറ്റിയും ഹൃദയവും തണുത്തിരിക്കുകയും വിയർക്കുകയും ശേഷം അവയവങ്ങൾ ഉഷ്ണങ്ങളായിരിക്കയും ചെയ്യുന്നുവോ അവന്നു പരലോകദേവതകളേ ശരണമായുള്ളു. (മരിക്കാനടുത്തു എന്നർത്ഥം).

യോഽണുജ്യോതിരനേകാഗ്രോ ദുശ്ഛായോ ദുർമ്മനാസ്സദാ
ബലിം ബലിഭുജോ യസ്യ പ്രണീതം നോപഭുഞ്ജതേ
നിർന്നിമിത്തശ്ച യോ മേധാം ശോഭാമുപചയം ശ്രിയം
പ്രാപ്നോത്യതോ വാ വിഭ്രംശം സ പ്രാപ്നോതി യമക്ഷയം.

സാ— യാവനൊരുത്തൻ സ്വല്പപ്രകാശനായും അനേകാഗ്രനായി

രോമപ്പൂവും കണ്ടിട്ട് മരണലക്ഷണമാണെന്നും അന്ധാളിച്ചുപോകുന്നു എന്ന സാരം. ആകയാൽ ഭിഷഗ്നിശ്ചയത്തിങ്കൽ വളരെ മനസ്സിരുത്തേണമെന്നു ഭാവം.

... ... ... സുശ്രുതേന തു പഠ്യതേ
ധ്രുവം ഹി രിഷ്ടേ മരണം ബ്രാഹ്മണൈസ്തൽ കിലാമലൈഃ
രസായനതപോജപ്യതൽപരൈർവാ നിവാര്യതേ.

സാ—സുശ്രുതനാകട്ടെ ഇങ്ങിനെ പറയുന്നു—മരണലക്ഷണം ഉണ്ടായാൽ മരിക്കുമെന്നുള്ളതു നിശ്ചയമാണ്. എന്നാൽ നിർമ്മലന്മാരായ ബ്രാഹ്മണരാലും, രസായനോപയോഗം തപസ്സ് ജപം എന്നിവയിൽ തൽപരന്മാരായവരാലും ആ മരണലക്ഷണം നിവാരണം ചെയ്യപ്പെടുന്നു. ആകയാൽ ഭിഷക്ശ്രേഷ്ഠന്മാർ സൽകർമ്മങ്ങളെ ചെയ്യേണ്ടതാണെന്നു സാരം.

കൃഷ്ണാത്രേയമതേ ദ്വിധാ രിഷ്ടം സ്ഥിരാസ്ഥിരവിഭേദതഃ
ദോഷാണാമപി ബാഹുല്യാദ്രിഷ്ടാഭാസസ്സമുദ്ഭവേൽ
തദ്ദോഷാണാം ശമേ ശാമ്യേൽ സ്ഥായ്യവശ്യന്തു മൃത്യവേ.

സാ—കൃഷ്ണാത്രേയമഹർഷി സ്ഥിരമെന്നും അസ്ഥിരമെന്നും രണ്ടുവിധത്തിൽ രിഷ്ടലക്ഷണത്തെ തിരിച്ചു പറഞ്ഞിരിക്കുന്നു. വാതാദിദോഷങ്ങളുടെ ബാഹുല്യം ഹേതുവായിട്ടും രിഷ്ടാഭാസം (കാഴ്ചയിൽ മരണസൂചകമാണെന്നു തോന്നിക്കുന്ന ലക്ഷണം) ഉണ്ടാകും. അത് അസ്ഥിരമാകുന്നു. ദോഷങ്ങൾ ശമിച്ചാൽ ആ ലക്ഷണവും ശമിക്കും. എന്നാൽ സ്ഥായി (സ്ഥിരം) ആയ രിഷ്ടലക്ഷണമാകട്ടെ തീർച്ചയായും മരണത്തെ വരുത്തും—എന്നാണ് ആത്രേയവചനം.

അദ്ധ്യായം ഉപസംഹരിക്കുന്നു:—

ആയുർവ്വേദഫലം കൃത്സ്നം യദായുർജ്ഞേ പ്രതിഷ്ഠിതം
രിഷ്ടജ്ഞാനാദൃതസ്തസ്മാൽ സർവ്വദൈവ ഭവേദ്ഭിഷക്.

സാ—ആയുർവ്വേദത്തിന്റെ ഫലം (ആയുസ്സിന്റെ പരിപാലനം) മുഴുവനും ആയുസ്സിനെ അറിയുന്നവനായ വൈദ്യനിലാണ് പ്രതിഷ്ഠിതമായിരിക്കുന്നത്. അതുകൊണ്ടു വൈദ്യൻ എപ്പോഴും രിഷ്ടലക്ഷണത്തെ അറിയുന്നതിൽ താൽപര്യമുള്ളവനായിരിക്കണം.

ഇത്യഷ്ടാംഗസംഗ്രഹേ ശാരീരസ്ഥാനേ
ദശമോദ്ധ്യായഃ
സമാപ്തഃ.

ത്തിന്നു വർണ്ണവും ഛായയില്ലായ്മയും കാണപ്പെടുന്നുവോ അവൻ മൂന്നു പക്ഷങ്ങൾ തികച്ചു ജീവിച്ചിരിക്കയില്ല.

വാതാഷ്ഠീലാതിസംവൃദ്ധാ തിഷ്ഠന്തീ ദാരുണാ ഹൃദി
തൃഷ്ണയാനുപരീതസ്യ സദ്യോ മുഷ്ണാതി ജീവിതം.

ഭാ — വാതാഷ്ഠീല എന്ന രോഗം ഏറ്റവും വർദ്ധിച്ച് ഹൃദയത്തിങ്കൽ ഭയങ്കരമായി സ്ഥിതിചെയ്കയും രോഗി എപ്പോഴും തൃഷ്ണയാൽ പീഡിതനായിരിക്കയും ചെയ്താൽ ഉടനെതന്നെ ജീവനെ ഹരിക്കും.

ശൈഥില്യം പിണ്ഡികേ വായുർനീത്വാ നാസാം ച ജിഹ്മതാം
ക്ഷീണസ്യായമ്യ മന്യേ വാ സദ്യോ മുഷ്ണാതി ജീവിതം.

ഭാ — വാതം പിണ്ഡികകൾക്കു ശൈഥില്യവും മൂക്കിന്നു വളവും വരുത്തുകയോ, ക്ഷീണനായ രോഗിയുടെ മന്യകൾ എന്ന ഞരമ്പുകൾക്ക് ആയാമം വരുത്തുകയോ ചെയ്തിട്ട് ഉടനെതന്നെ ജീവനെ ഹരിക്കും. (പിണ്ഡികാശൈഥില്യം നാസാജിഹ്മത എന്നിവയോ ക്ഷീണനായിരിക്കുമ്പോൾ മന്യായാമമോ വരുത്തിയിട്ടാണ് വായു സദ്യോമരണം വരുത്തുക എന്നർത്ഥം.)

നാഭീഗുദാന്തരം ഗത്വാ വംക്ഷണൌ വാ സമാശ്രയൻ
ഗൃഹീത്വാ പായുഹൃദയേ ക്ഷീണദേഹസ്യ വാ ബലീ
മലാൻ വസ്തിശിരോനാഭിം വിബധ്യ ജനയൻ രുജം
കുർവ്വൻ വംക്ഷണയോഃ ശൂലം തൃഷ്ണാം ഭിന്നപുരീഷതാം
ശ്വാസം വാ ജനയൻ വായുർഗൃഹീത്വാ ഗുദവംക്ഷണൌ
വിതത്യ പർശുകാഗ്രാണി ഗൃഹീത്വോരശ്ച മാരുതഃ
സ്തിമിതസ്യാതതാക്ഷസ്യ സദ്യോ മുഷ്ണാതി ജീവിതം.

ഭാ — വായു മരണം വരുത്തുന്നതായ പ്രകാരത്തെത്തന്നെ പറയുന്നു. നാഭീതി — വായു നാഭിയുടെയും ഗുദത്തിന്റെയും നടുവിൽ ചെന്നു വിലങ്ങിച്ചു പ്രാപിക്കയോ, വംക്ഷണങ്ങളെ ആശ്രയിച്ചിട്ടോ, ഗുദത്തെയും ഹൃദയത്തെയും പിടിച്ചുവലിച്ചിട്ടോ, ക്ഷീണദേഹനായ രോഗിയുടെ ദേഹത്തിൽ ബലവാനായിത്തീർന്ന മലങ്ങളെയും വസ്തിശിരസ്സിനെയും നാഭിയെയും ബന്ധിച്ചു വേദനയെ ഉണ്ടാക്കിയിട്ടോ, ഒടികളിൽ വേദനയും തണ്ണീർദാഹവും മലഭേദവും വരുത്തുകയോ ശ്വാസത്തെ ഉണ്ടാക്കുകയോ ചെയ്തിട്ടോ, നിശ്ചലനും കണ്ണുകൾ മിഴിഞ്ഞവനുമായ രോഗിക്കു ഗുദത്തെയും വംക്ഷണത്തെയും പിടിച്ചുവലിക്കുകയും പർശുകാഗ്രങ്ങളെ

വിസ്തൃതങ്ങളാകുകയും ഉരസ്സിനെ ഗ്രഹിക്കുകയും ചെയ്തിട്ടു സദ്യോമരണത്തെ ഉണ്ടാക്കും.

സഹസാ ജ്വരസന്താപസ്തൃഷ്ണാ മൂർച്ഛാ ബലക്ഷയഃ
വിശ്ലേഷണഞ്ച സന്ധീനാം മുമൂർഷോരുപജായതേ.

സാ — മരിക്കാൻ പോകുന്നവന്നു പെട്ടെന്നു ജ്വരംകൊണ്ടുള്ള ചൂടും തണ്ണീർദാഹവും മോഹാലസ്യവും ബലക്ഷയവും സന്ധികൾ വേർപെടുന്നതുപോലെയുള്ള തോന്നലും ഉണ്ടാകും.

ഗോസർഗ്ഗേ വദനാദ്യസ്യ സ്വേദഃ പ്രച്യവതേ ഭൃശം
ലേപജ്വരോപതപ്തസ്യ ദുർല്ലഭം തസ്യ ജീവിതം.

സാ — യാതൊരുവനൊരുത്തൻ മുഖലേപത്താലും ജ്വരത്താലും പീഡിതനായിരിക്കയും ഗോസർഗ്ഗത്തിങ്കൽ (പശുക്കളെ വിടുന്ന സമയത്ത്, കാലത്ത് പ്രഭാതത്തിൽ) മുഖത്തുനിന്ന വിയർപ്പു പുറപ്പെടുകയും ചെയ്യുന്നുവോ അവന്റെ ജീവിതം ദുർല്ലഭമാണ് (അവൻ മരിക്കും.)

പ്രവാളഗുളികാഭാസാ യസ്യ ഗാത്രേ മസൂരികാഃ
ഉൽപദ്യാശു വിനശ്യന്തി ന ചിരാത്സ വിനശ്യതി.

സാ — യാതൊരുവനൊരുത്തന്റെ ദേഹത്തിൽ പവിഴമണിയുടെ നിറത്തിലുള്ള മസൂരികകൾ ഉണ്ടാകയും വേഗത്തിൽതന്നെ അവ മാറുകയും ചെയ്യുന്നുവോ അവൻ താമസിക്കാതെ മരിക്കും.

മസൂരവിദലപ്രഖ്യാസ്തഥാ വിദ്രുമസന്നിഭാഃ
അന്തർവ്വക്ത്രാഃ കിണാഭാശ്ച വിസ്ഫോടാ ദേഹനാശനാഃ.

സാ — ചെറുപയററിൻപരിപ്പിന്റെ ആകൃതിയിലുള്ളവയും പവിഴമണിയുടെ നിറത്തിലുള്ളവയും നടുകഴിഞ്ഞവയും വ്രണമുണങ്ങിയ കലപോലെയുള്ളവയുമായ വിസ്ഫോടങ്ങൾ (കുരുകൾ) ദേഹത്തിലുണ്ടായാൽ അവ ദേഹത്തെ നശിപ്പിക്കുന്നവയാണ്.

കാമിലാക്ഷ്ണോർമ്മുഖം പൂർണ്ണം ശംഖയോർമ്മുക്തമാംസതാ
സന്ത്രാസശ്ചോഷ്ണതാംഗേ ച യസ്യ തം പരിവർജ്ജയേൽ.

സാ — യാതൊരുവനൊരുത്തന്റെ കണ്ണുകളിൽ കാമില (മഞ്ഞളിപ്പ്) ഉണ്ടാകയും വായിൽ കഫം നിറഞ്ഞിരിക്കയും ശംഖങ്ങളിൽ മാംസശൈഥില്യം വരികയും ദേഹം ഞെട്ടുകയും ദേഹം തൊട്ടാൽ ചൂടായിരിക്കയും ചെയ്യുന്നുവോ അവനെ വൈദ്യൻ ഉപേക്ഷിക്കണം.

അകസ്മാദന്യഥാഭാവശ്ച വിപ്ലുഷ്ടം ത്വക്സമാശ്രയം

ചന്ദനോശീരമദിരാകുണപധ്വാംക്ഷഗന്ധയഃ
ശൈവാലകുക്കുടശിഖാകുങ്കുമാലമഷീപ്രഭാഃ
അന്തർദ്ദാഹാ നിരൂഷ്മാണഃ പ്രാണനാശകരാഃ വ്രണാഃ.

സാ—യാതൊരാളുടെ ത്വക്കിങ്കൽ വിദ്രധിയും എന്നു സർവ്വോവ്രണം അകാരണമായുണ്ടാകയും വിസർപ്പമെന്നപോലെ എല്ലാടവും വ്യാപിക്കുകയും ചെയ്യുന്നുവോ അവന് അതു പ്രാണനാശത്തെ വരുത്തും. ചന്ദനം, രാമച്ചം, മദ്യം, ശവം, കാക്ക എന്നിവയുടെ ഗന്ധംപോലെയുള്ള ഗന്ധത്തോടുകൂടിയവയും കരിഞ്ചണ്ടി, കോഴിത്തല, കുങ്കുമപ്പൂവ്, അരിതാലം, മഷി എന്നിവയുടെ നിറംപോലുള്ള നിറത്തോടുകൂടിയവയും അകത്തു തീയുള്ളവയും തൊട്ടാൽ ചൂടില്ലാത്തവയുമായ വ്രണങ്ങളും പ്രാണനാശത്തെ ചെയ്യുന്നവയാകുന്നു.

യോ വാതജോ ന ശൂലായ സ്യാന്ന ദാഹായ പിത്തജഃ
കഫജോ ന ച പൂയായ മർമ്മജശ്ച രുജേ ന യഃ
അചൂർണ്ണചൂർണ്ണകീർണ്ണാഭാ യത്രാകസ്മാച്ച ദൃശ്യതേ
രൂപം ശക്തിധ്വജാദീനാം സർവ്വാംസ്താൻ വർജ്ജയേദ്വ്രണാൻ
വിണ്മൂത്രമാരുതവഹം ക്രിമിണഞ്ച ഭഗന്ദരം.

സാ—യാതൊരു വ്രണം വാതജമായിരുന്നിട്ടും ശൂലവേദനയെ ഉണ്ടാക്കാതെയും, പിത്തജമായിരുന്നിട്ടും ദാഹത്തെ (ചുട്ടുനീറലിനെ) ജനിപ്പിക്കാതെയും, കഫജമായിരുന്നിട്ടും ചലത്തെ ഉണ്ടാക്കാതെയും, മർമ്മജമായിരുന്നിട്ടും വേദനയെ ഉണ്ടാക്കാതെയും ഭവിക്കുന്നുവോ ആ വ്രണവും പ്രാണനാശത്തെ ചെയ്യും. യാതൊരു വ്രണം പൊടിവിതറാതെയും വിതറിയതുപോലെ ഭവിക്കുന്നുവോ അതും, യാതൊരു വ്രണത്തിങ്കൽ കാരണംകൂടാതെ ശക്തി എന്ന ആയുധം, കൊടി മുതലായവയുടെ രൂപം കാണപ്പെടുന്നുവോ ആ വ്രണവും വൈദ്യൻ ഉപേക്ഷിക്കണം. ഭഗന്ദരവ്രണത്തിൽകൂടെ മലമൂത്രങ്ങളും വായുവും പോകയും കൃമിയുണ്ടാകയും ചെയ്താൽ അതിനെയും ഉപേക്ഷിക്കണം.

ലുഠയൻ ജാനുനാ ജംഘേ പാദൌ വ്യുത്ക്ഷിപ്യ പാതയൻ
യോ പശ്യതി ദ്വിരുദ്വൃത്തമാതുരോ ന സ ജീവതി
ദന്തൈശ്ഛിന്ദൻ നഖാഗ്രാണി തൈശ്ച കേശാൻ തൃണാനി വാ
ഭൂമിം കാഷ്ഠേന വിലിഖൻ ലോഷ്ടം ലോഷ്ടേന താഡയൻ
ഹൃഷ്ടരോമാ സാന്ദ്രമൂത്രഃ ശുഷ്കകാസീ ജ്വരീ ച യഃ

ഉല്ഹസൻ മുഹുഃ ക്ഷ്വേളൻ ശയ്യാം പാദേന ഹന്തി യഃ
മുഹുശ്ഛിദ്രാണി വിമൃശന്നാതുരോ ന സ ജീവതി
ഊർദ്ധ്വശ്വാസം ഗതോഷ്മാണം ശൂലോപഹതവംക്ഷണം
ശർമ്മ ചാനധിഗച്ഛന്തം ബുദ്ധിമാൻ പരിവർജ്ജയേൽ
വികാരാ യസ്യ വർദ്ധന്തേ പ്രകൃതിഃ പരിഹീയതേ
സഹസാ സഹസാ തസ്യ മൃത്യുർഹരതി ജീവിതം

സാ—യാതൊരു രോഗി കാൽമുട്ടുകൊണ്ടു കാൽമുട്ടിനെ ഘട്ടനം ചെയ്യുകയും കാലുകളെ പൊക്കിയിടുകയും ചെയ്തുംകൊണ്ടു മുഖം ഇട്ടുതട്ടുന്നുവോ അവൻ ജീവിക്കയില്ല. യാതൊരുവൻ പല്ലുകളെക്കൊണ്ടു നഖാഗ്രങ്ങളേയും നഖാഗ്രങ്ങളെക്കൊണ്ടു തലരോമങ്ങളേയും അല്ലെങ്കിൽ തൃണങ്ങളേയും ഛേദിക്കുക, മരക്കഷണം (വിറക്)കൊണ്ടു നിലത്തുവരക്കുക, മണ്കട്ടകൾ തമ്മിൽ കൂട്ടിമുട്ടുക, രോമം എഴുന്നുപിടിച്ചും മൂത്രം കൊഴുത്തും ശുഷ്കകാസത്തോടും ജ്വരത്തോടും കൂടിയുമിരിക്കുക എന്നിവയെ ചെയ്യുന്നുവോ അവനും, പിന്നെയും പിന്നെയും ചിരിക്കുക, വീണ്ടും വീണ്ടും ശബ്ദിക്കുക എന്നിവയെ ചെയ്തുംകൊണ്ടു യാതൊരുവൻ കിടക്കയിൽ കാലിട്ടടിക്കുന്നുവോ അവനും, യാതൊരുവൻ വീണ്ടും വീണ്ടും കണ്ണ്നാസാദികളായ സ്രോതസ്സുകളെ തപ്പിനോക്കുന്നുവോ അവനും ജീവിക്കയില്ല. ശ്വാസം മേൽപ്പോട്ടു മാത്രമായിരിക്കയും ദേഹത്തിൽ ചൂടില്ലാതിരിക്കയും ഒടികളിൽ ശൂലവേദനയുണ്ടായിരിക്കുകയും എന്തുചെയ്താലും സുഖം തോന്നാതിരിക്കയും ചെയ്യുന്ന രോഗിയെ ബുദ്ധിമാനായ വൈദ്യൻ വർജ്ജിക്കണം. യാതൊരു രോഗിക്കു വികാരങ്ങൾ (ഉപദ്രവങ്ങൾ) വർദ്ധിക്കുകയും സ്വന്തം സ്വഭാവം ഇല്ലാതാകയും ചെയ്യുന്നതായി കാണപ്പെടുന്നുവോ അവന്റെ ജീവനെ മൃത്യു പൊടുന്നനവെ അപഹരിക്കും.

യമുദ്ദിശ്യാതുരം വൈദ്യസ്സമ്പാദയിതുമൌഷധം
യതമാനോ ന ശക്നോതി ദുർല്ലഭം തസ്യ ജീവിതം
വിജ്ഞാതം ബഹുശസ്സിദ്ധം വിധിവച്ചാവചാരിതം
ന സിദ്ധ്യത്യൌഷധം യസ്യ നാസ്തി തസ്യ ചികിത്സിതം
ഭൈഷജ്യാന്യൌഷധാന്നം വാ കല്പ്യമാനം വിപദ്യതേ
അകസ്മാദ്വർണ്ണഗന്ധാദേഃ സ്വഭാവാപി ന സ ജീവതി
നിവാതേ സേന്ധനം യസ്യ ജ്യോതിശ്ചാപ്യുപശാമ്യതി

ആതുരസ്യ ഗൃഹേ യസ്യ ഭിദ്യന്തേ വാ പതന്തി വാ
അതിമാത്രമമത്രാണി ദുർല്ലഭം തസ്യ ജീവിതം
യം നരം സഹസാ രോഗോ ദുർബ്ബലം പരിമുഞ്ചതി
സംശയപ്രാപ്തമാത്രേയോ ജീവിതം തസ്യ മന്യതേ.

സാ—യാതൊരു രോഗിക്കുവേണ്ടി വൈദ്യൻ മരുന്നുണ്ടാക്കുവാൻ എത്ര ശ്രമിച്ചാലും സാധിക്കാതെ വരുന്നുവോ അവൻ ജീവിക്കുന്നതു പ്രയാസമാണ്. നല്ലവണ്ണം അറിയപ്പെട്ടതും പലപ്പോഴും പ്രയോഗിച്ചു ഫലം കണ്ടതും വിധിപോലെ പ്രയുക്തവുമായ ഔഷധം ഏതുരോഗിക്കു ഫലിക്കുന്നില്ലയോ അവനു ചികിത്സയില്ല. (മരിക്കുമെന്നർത്ഥം.) യാതൊരുവനുവേണ്ടി ഔഷധമോ അന്നമോ ഉണ്ടാക്കുമ്പോൾ കാരണം കൂടാതെ വർണ്ണഗന്ധാദികൾക്കു വൈപരീത്യം വരുന്നുവോ അവൻ രോഗമില്ലാത്തവനായാലും ജീവിക്കയില്ല. യാതൊരു രോഗിയുടെ ഗൃഹത്തിൽ കാറ്റില്ലാത്ത ദിക്കിലുള്ളതും വിറകുള്ളതുമായ അഗ്നി കെട്ടുപോകുന്നുവോ, യാതൊരു രോഗിയുടെ ഗൃഹത്തിൽ പാത്രങ്ങൾ അധികമായി ഉടയുകയോ കയ്യിൽനിന്നു വീഴുകയോ ചെയ്യുന്നുവോ അവനും ജീവിക്കുന്നതു പ്രയാസമാണ്. ബലഹീനനായ യാതൊരു രോഗിയുടെ രോഗം കാരണംകൂടാതെ പെട്ടെന്നു ശമിക്കുന്നുവോ അവൻ ജീവിക്കുന്നതു സംശയമാണെന്ന് ആത്രേയൻ (ധന്വന്തരി) അഭിപ്രായപ്പെടുന്നു.

ഇത്യഷ്ടാംഗസംഗ്രഹേ ശാരീരസ്ഥാനേ
ഏകാദശോദ്ധ്യായഃ
സമാപ്തഃ.

## ദ്വാദശോദ്ധ്യായഃ.

ദൂതാദി ചിന്തനവും ആയുസ്സിന്റെ പരിജ്ഞാനത്തിനുപയോഗപ്പെടുന്നതാകയാൽ അതിനെ കാണിപ്പാനായി അദ്ധ്യായം ആരംഭിക്കുന്നു:—

അഥാതോ ദൂതാദിവിജ്ഞാനീയമദ്ധ്യായം വ്യാഖ്യാസ്യാമഃ । ഇതി ഹ സ്മാഹുരാത്രേയാദയോ മഹർഷയഃ ॥

സാ—അനന്തരം ദൂതാദിവിജ്ഞാനീയമെന്ന അദ്ധ്യായത്തെ പറവാൻ പോകുന്നു. ആത്രേയാദികളായ മഹർഷിമാർ ഇതിനെ പറഞ്ഞു. ദൂതാദിവിജ്ഞാനീയം=ദൂതാദികളുടെ വിജ്ഞാനത്തിനു ഹിതമായിട്ടുള്ളതു.

നിർദ്ദിഷ്ടം രിഷ്ടമാത്രം നാമ് । ദൂതസ്യാപി തു ജാതിവേഷഭാഷാചേഷ്ടിതദേശകാലാ വൈദ്യസ്യ ച തത്സംഗമസങ്കല്പപ്രസ്ഥാനപ്രയാണപ്രവേശാ ഗ്രഹചാരാഽപൂർവ്വസംഭവാഃ സ്വപ്നദർശനാനി ച രോഗിണഃ ശുഭാശുഭം സൂചയന്തി ॥

സം— രോഗികളുടെ ലിംഗം (വികൃതി) പറയപ്പെട്ടുവല്ലോ. ദൂതന്റെ (അതായതു രോഗിയുടെ ആവശ്യത്തിനായി വൈദ്യനെ ക്ഷണിക്കാൻ വരുന്ന ആളുടെ) ജാതി, വേഷം, ഭാഷ, ചേഷ്ടിതം (വ്യാപാരം), ദേശം, കാലം എന്നിവയും, അപ്രകാരംതന്നെ വൈദ്യന്റെ തത്സംഗമസങ്കല്പ (അതായതു വൈദ്യൻ ദൂതനുമായി കണ്ടുമുട്ടണമോ എന്ന വിചാരം), പ്രസ്ഥാനം, പ്രയാണം (യാത്ര), പ്രവേശം (രോഗിഗൃഹപ്രവേശം), ഗ്രഹചാരം (രാശിസ്ഥിതി), വൈദ്യനും രോഗിയും തമ്മിൽ കാണുമ്പോഴുള്ള അപൂർവ്വസംഭവം എന്നിവയും, രോഗിയുടെ സ്വപ്നദർശനവും രോഗിക്കു വരുവാനിരിക്കുന്ന ശുഭാശുഭത്തെ സൂചിപ്പിക്കുന്നു. ഇങ്ങിനെ ശുഭാശുഭസൂചകങ്ങളായ ദൂതജാത്യാദികളെയാണ് ഇവിടെ വിവരിക്കുന്നതെന്നു താല്പര്യം.

തത്രാത്മോപക്ഷിപ്താന്യതരോഽന്യജാതിഃ പാഷണ്ഡഃ ഷണ്ഡോ മുണ്ഡീ ജടിലഃ സ്ത്രീ വ്യാധിതാർത്തഃ ക്രോധീ ത്രസ്തോ വിഘ്നമലിനച്ഛിന്നാർദ്രൈകവസനഃ പങ്കമലദിഗ്ധോ രക്തമാല്യാനുലേപനോ വികൃതാംഗരൂപകർമ്മാ ഖരോഷ്ട്രമഹിഷവാഹനോ വിക്ലബഃ ശ്വസൻ ത്വരൻ നിഷ്ഠുരാമംഗലവാദീ ദൂരാദാഹ്വയമാനഃ സ്ഥാണ്വശ്മഭസ്മതുഷാംഗാരകേശാസ്ഥിതുഷസിദ്ധാർത്ഥകശർക്കരാലാലാതൈലാദികാന്യതമജിഹ്വാഗ്രീവാനഖനാഭികേശ്ചലിസ്വനാഗാരനാഭിപൃഷ്ഠകടീമധ്യനഖോഷ്ഠകപാലപലലാപലിത്യസ്ഥിപൂപാണി നാഞ്ജലിഗൃഹ്യശൂന്യദേശാകല്പ്യസന്ധ്യാപ്രതപ്തസ്ഥലാർച്ചയഷ്ടിമ്ലാനഭാണ്ഡപാത്രഹസ്തഭേദച്ഛിന്നഭഗ്നസ്ഥാനഗതശ്ച പാദേനോത്ത്യ ഭുവം ലിഖൻ വിലിഖൻ ഗൃഹീത്വാ ചക്രം ഫലമസാരം വാ തച്ഛിദ്രമന്യദ്വാ വിരോധിത്വാദ്ഗൂണാ ച ദേശേ കാലേ വാ ദൂതോ വൈദ്യമുപസർപ്പന്നശുഭഃ ॥

സം—ദൂതൻ രോഗിയെക്കാൾ ഉയർന്ന ജാതിക്കാരനാകുന്നതു ശുഭമല്ല. ശൂദ്രനാണു രോഗിയെങ്കിൽ ദൂതൻ ബ്രാഹ്മണനോ ക്ഷത്രിയനോ വൈശ്യനോ ആയിരിക്കരുത്. വൈശ്യനാണ് രോഗിയെങ്കിൽ ദൂതൻ

ബ്രാഹ്മണക്ഷത്രിയജാതികളാരനാകരുത്; ക്ഷത്രിയനാണെങ്കിൽ ദൂതൻ ബ്രാഹ്മണനാകയുമിരിക്കരുത് എന്നു സാരം. അപ്രകാരംതന്നെ രോഗിയിൽനിന്നു ഭിന്നാശ്രമനും ആയിരിക്കുന്നതു ശുഭമല്ല. ബ്രഹ്മചര്യം, ഗാർഹസ്ഥ്യം, വാനപ്രസ്ഥം, സന്ന്യാസം എന്നീ നാലാശ്രമങ്ങളിൽ ഏതിലാണോ രോഗി ഇരിക്കുന്നത് അതിൽനിന്നു ഭിന്നമായ ആശ്രമത്തിലിരിക്കുന്നവനാവരുത് ദൂതൻ എന്നഭാവം. അപ്രകാരംതന്നെ പാഷണ്ഡാദിയായ ദൂതനും അശുഭനാകുന്നു. പാഷണ്ഡൻ=ലിംഗി (നാസ്തികൻ). ഷണ്ഡൻ=നപുംസകം. മുണ്ഡി=മുണ്ഡനം ചെയ്തവൻ. ജടിലൻ=തല ജടകെട്ടിയവൻ. സ്ത്രീ=സ്ത്രീദൂതൻ. വ്യാധിതൻ=രോഗി. അനേകൻ=ഒരാൾക്കു പിന്നിലൊരാളായി വരുന്ന ദൂതൻ. ജീർണ്ണ.....വസനൻ=പഴയതോ വിവർണ്ണമോ മുഷിഞ്ഞതോ മുറിഞ്ഞതോ നനഞ്ഞതോ കാറിയോ ആയ വസ്ത്രത്തെ ധരിച്ചവൻ. പങ്കമലാദിധരൻ=മേൽ ചളി പുരളുകയോ എണ്ണ തേക്കുകയോ ചെയ്തവൻ. രക്തമാല്യാനുലേപനൻ=രക്തവർണ്ണമായ മാല ചൂടുകയോ കുറിക്കൂട്ടു പൂശുകയോ ചെയ്തവൻ. വികൃതാംഗരൂപകർമ്മവ്=വികൃതങ്ങളായ അംഗത്തോടും രൂപത്തോടും കർമ്മത്തോടുംകൂടിയവൻ. ഖരോഷ്ട്രമഹിഷവാഹനൻ=കഴുതപ്പുറത്തോ ഒട്ടകപ്പുറത്തോ പോത്തിൻപുറത്തോ കയറി വരുന്നവൻ. വിക്ലബൻ=ദീനൻ. ശ്വസൻ=വീർപ്പിടുന്നവൻ. രുദൻ=കരയുന്നവൻ. നിഷ്ഠുരാമംഗളാഭിധായീ=നിഷ്ഠുരവും അമംഗളമായുമുള്ള വാക്കിനെ പറയുന്നവൻ. ദൂരാദാഹ്വയമാനൻ=ദൂരത്തുനിന്നു വിളിക്കുന്നവൻ. തൃണ.....സ്പൃക്=പുല്ല്, മരക്കുറ്റി, തുഷാംഗാരം (=ഉമിക്കരി), ഭസ്മം, ഉമി, ഇന്ധം, എല്ല്, തലരോമം, തല, തൊലി, മൂക്ക്, വായ, പല്ല്, നാവ്, കഴുത്ത്, നഖം, മോതിരവിരൽ, മുല, വയർ, പൊക്കിൾ, പൃഷ്ഠം, അരക്കെട്ട്, ലിംഗം, കണങ്കാൽ, തലയോട്, രോമം, കല്ല്, ഉലക്ക, മുറം, മെതിയടി, ചൂല്, കത്തി, ഇരിമ്പ്, തിരി, പാത്തി, ഭഗ്നാവൃതം (മുറിഞ്ഞും സ്ഥാനത്തു നിന്നിളകിയുമിരിക്കുന്ന വസ്തു) എന്നിവയെ സ്പർശിക്കുന്നവൻ. കാഷ്ഠ.....ധരൻ=വിറക്, വടി, ഇലന്ത്, കയറ്, തോല്, മുള, ഒഴിഞ്ഞ പാത്രം, സ്നേഹപാത്രം എന്നിവയെ എടുക്കുന്നവൻ. പാദങ്ങളെക്കൊണ്ടു ഭൂമിയെ മർദ്ദൻ=കാൽകൊണ്ടു നിലത്തിനെ തള്ളുന്നവൻ. വിലിഖൻ=കാൽകൊണ്ടു നിലത്തു വരയ്ക്കുന്നവൻ. പഴയ കായയോ നിസ്സാരമായ വസ്തുവോ ഇതുപോലെയുള്ള മറ്റുവല്ലതുമോ എടുത്തുംകൊണ്ടു വരുന്നതും നന്നല്ല. അപ്രകാരംതന്നെ വികാരത്തോടു തുല്യഗുണമായ ദേശത്തി

ലോ കാലത്തിലോ വൈദ്യന്റെ അടുക്കലേക്ക വരുന്ന ദൂതനും ശുഭനാ ണ്. വികാരമുള്ളവനായുള്ള ദേശകാലങ്ങളെ താഴെ വിവരിക്കുന്നു.

തദ്യഥാ—ശ്ലേഷ്മാതകാദിവൃക്ഷസമീപസ്ഥിതഃ പ്രത്യൂഷസി ശ്ലേഷ്മാമയേ ദുഷ്ടഃ, പിത്താമയേ തു ദുഷ്ടഃ । തഥാ സേതുഭേദേ ഛർദ്ദിമേഹാതിസാരേഷ്വപി ദുഷ്ടഃ, സേതുബന്ധേ തു ദുഷ്ടഃ । തഥാ മദ്ധ്യാഹ്നാർദ്ധരാത്രസന്ധ്യാദ്വയചതുർത്ഥീഷഷ്ഠീനവമീപർവ്വദിനേഷു ഗ്രഹണോപരാഗോൽപാതദർശനഭരണീകൃത്തികാർദ്രാശ്ലേഷാമഘാമൂലപൂർവ്വാസു മർത്ത്യോ യസ്യ വൈദ്യം സ്വപ്നം നഗ്നഞ്ച ശയാനമത്യന്തം മുക്തകേശം ക്ഷീണമതിരൂക്ഷം വിഹ്വലം ചരിന്ദനം ഭിന്നതൈലാഗ്നിപിതൃകാര്യപ്രവണമന്യം ചിന്തയന്തം കഥയന്തം വോപതിഷ്ഠതി । യോ വാ ദിശം യാമ്യാം പ്രതി കൃതാഞ്ജലിസ്ഥിതശ്ചൈകപാദേന സഃ । യസ്മിൻ വ്യാധിതാശ്രയം കഥയതി ദൂത ഭിഷഗ്ഗൃഹേ ദിഗ്ദാഹശ്ചാപശകുനയുക്തോപാ തച്ച നാനു യായാൽ । അതോന്യഥാ പുനഃ കരുണാവേശേന മനസാ ദൈവ മനസ്യവതാ മാതാപിതൃസമേനാതുരസ്യാന്തികം സംഗമ്യ സമാ നേന പ്രയാതവ്യം ॥

സാ—അത് എങ്ങിനെയെന്നാൽ—തെറ്റ്, വെള്ളം മുതലായ ദ്ര വപ്രദേശങ്ങളുടെ സമീപത്തു വൈദ്യൻ ഇരിക്കുമ്പോൾ വരുന്ന ദൂതനും, അതിശീതനായിട്ട വരുന്ന ദൂതനും, അതിരാവിലെ വരുന്ന ദൂതനും കഫരോഗത്തിങ്കൽ നന്നല്ല; പിത്തരോഗത്തിങ്കലാകട്ടെ നല്ലതാകുന്നു. വൈദ്യൻ സേതുഭംഗത്തിങ്കൽ (ചിറ മുറിഞ്ഞ ദിക്കിൽ) ഇരിക്കുമ്പോൾ ദൂതൻ വരുന്നത് ഛർദ്ദി പ്രമേഹം അതിസാരം തുടങ്ങിയ രോഗങ്ങളിൽ നന്നല്ല; സേതുബന്ധത്തിങ്കൽ (ചിറകെട്ടുന്നിടത്തു) വരുന്നതാകട്ടെ നല്ലതാണ്. ഇങ്ങിനെ ദേശങ്ങൾ പറയപ്പെട്ടു. ഇനി കാലങ്ങളെ പറയുന്നു. തദ്യഥാ—മദ്ധ്യാഹ്നസമയത്തും, രാവിലത്തെയും വൈകുന്നേരത്തെയും സന്ധ്യകളിലും, അർദ്ധരാത്രിയിങ്കലും, ചതുർത്ഥി ഷഷ്ഠി നവമി വാവ് എന്നീ തിഥികളിലും, ഗ്രഹണം ഉൽപാതദർശനം എന്നിവയുള്ള ദിവസവും, ഭരണി-കാർത്തിക-തിരുവാതിര-ആയില്യം-മകം-മൂലം-പൂരം-പൂരാടം-പൂരുരുട്ടാതി എന്നീ നാളുകളിലും വൈദ്യന്റെ അടുക്കലു ദൂതൻ വരുന്നത് അശുഭമാകുന്നു. വൈദ്യൻ ഉറങ്ങുമ്പോഴോ നഗ്നനായിരിക്കുമ്പോഴോ നിലത്തു കിടക്കുമ്പോഴോ എണ്ണ തേച്ചിരിക്കുമ്പോഴോ

ന്ന കണ്ടതല്ലാത്തതിനെ സ്വപ്നംകാണുക. (7) ദോഷജം—വാതാദിദോഷങ്ങളുടെ സാമർത്ഥ്യംകൊണ്ടുള്ളത്; ആകാശത്തിൽക്കൂടെ പോകുന്നതായും മറ്റും സ്വപ്നംകാണുക. ഇങ്ങിനെ ഏഴുവിധമുള്ള സ്വപ്നങ്ങളിൽ ആദ്യത്തെ അഞ്ചുതരം സ്വപ്നങ്ങൾ ഫലിയ്ക്കാത്തവയാണ്. ബാക്കിയുള്ള ഭാവികസ്വപ്നത്തിന്നും ദോഷജസ്വപ്നത്തിന്നും മാത്രമേ ഫലമുള്ളു. അവയിൽത്തന്നെയും ദോഷജമായത് യഥാസ്വപ്രകൃതി (അതായത് വാതപ്രകൃതിയായവൻ ഇന്നമാതിരി സ്വപ്നങ്ങളെ കാണും എന്നു തുടങ്ങി പറഞ്ഞപ്രകാരമുള്ളതു) ഫലിയ്ക്കുന്നതു നിഷ്ഫലമാണ്. അപ്രകാരംതന്നെ സ്വപ്നംകണ്ടു മറന്നുപോയാൽ അതിന്നും, പകൽ കാണപ്പെട്ട സ്വപ്നത്തിന്നും, അതിഹ്രസ്വമോ അതിദീർഘമോ ആയ സ്വപ്നത്തിന്നും, അധികം ഉറങ്ങാതെ കണ്ട സ്വപ്നത്തിന്നും ഫലമില്ല.

പൂർവ്വരാത്രേല്പം ചിരാച്ച ഫലം കരോതി । ഗോസർഗ്ഗേ മഹത് സദ്യശ്ച । നിദ്രയാ ച പുനരനുപഹതഃ പ്രതീതചപഥ്യം യഥോ ഷിദ്ദാനദമനിയമശീലിഭിസ്തു ॥

സ്വ—രാത്രിയുടെ പൂർവ്വഭാഗത്തിങ്കൽ സ്വപ്നംകണ്ടാൽ അതു ഫലപ്രദമാണെങ്കിലും അല്പമായ ഫലമേ ചെയ്യുകയുള്ളു. അതുതന്നെ ചിരകാലംകൊണ്ടേ ചെയ്യുകയുള്ളു. ഗോസർഗ്ഗത്തിങ്കൽ (രാത്രിയുടെ അന്ത്യത്തിൽ) കാണപ്പെട്ടതായ സ്വപ്നം മഹത്തായ ഫലത്തെ ചെയ്യും. വേഗത്തിൽ ചെയ്യുകയും ചെയ്യും. സ്വപ്നംകണ്ടതിന്നുശേഷം ഉറക്കംവരാത്തപക്ഷവും അതു വലുതായ ഫലത്തെ വേഗത്തിൽ ചെയ്യും. സ്വപ്നത്തിൽ കാണപ്പെട്ടതിന്ന പ്രതികൂലങ്ങളായ വാർത്തകളാൽ സ്വപ്നം തടയപ്പെടാതിരുന്നാൽ അതും വലുതായ ഫലത്തെ വേഗത്തിൽ ചെയ്യും. അഥവാ, ദുസ്സ്വപ്നമായാലും ദാനം, ദമം (ഇന്ദ്രിയനിഗ്രഹം) നിയമം (വ്രതം) മുതലായ സൽകർമ്മങ്ങൾ ചെയ്താൽ വേഗത്തിലും മാറാത്തതായും ഫലത്തെ ചെയ്യും.

തത്ര യഃ പ്രേതൈസ്സഹ മദ്യം പിബേൻ ശുനാ കൃഷ്യതേ സ ഹന്യതേ ജ്വരേണ । യോ ലാക്ഷാരക്താംബരം പശ്യതി യോ വാ രക്താംബരമാല്യവസ്ത്രോ ഹസൻ വാ സ്ത്രിയാ ഹ്രിയതേ സ രക്തപിത്തേന । യോ യാമ്യാം ദിശം ഖരോഷ്ട്രമഹിഷവരാഹാന്യതമേന സ യക്ഷ്മണാ । യസ്യ കണ്ടകിനീ ലതാ വംശസ്താലോ വാ ഹൃദി ജായതേ സ ഗുല്മേന । യസ്യ ശിരസി സ ശിരോമർമ്മരോഗേണ വാ ശിരശ്ഛേ

അകല്യാണമപി സ്വപ്നം ദൃഷ്ട്വാ തത്രൈവ യഃ പുനഃ
പശ്യേൽ സൌമ്യം ശുഭം തസ്യ ശുഭമേവ ഫലം ഭവേൽ.

സാ—അശുഭമായ സ്വപ്നത്തെ കണ്ടിട്ട് അപ്പോൾതന്നെ വീണ്ടും യാതൊരുവൻ സൌമ്യമായും ശുഭമായുമുള്ള സ്വപ്നത്തെ കാണുന്നുവോ അവന്നു ശുഭമായ ഫലംതന്നെ ഭവിക്കും. ശുഭങ്ങളായ സ്വപ്നങ്ങളെ താഴെ പറയുന്നു.

ദേവാൻ ദ്വിജാൻ ഗോവൃഷഭാൻ ജീവതസ്സുഹൃദോ നൃപാൻ
സാധൂൻ യശസ്വിനോ വഹ്നിമിദ്ധം സ്വച്ഛാൻ ജലാശയാൻ
കന്യാഃ കുമാരകാൻ ഗൌരാൻ ശുക്ലവസ്ത്രാൻ സുതേജസഃ
നരാശനം ദീപ്തതനും സമന്താദ്രുധിരോക്ഷിതം
യഃ പശ്യേല്ലഭതേ യോ വാ ഛത്രാദർശവിഷാമിഷം
ശുക്ലാസ്സുമനസോ വസ്ത്രമമേദ്ധ്യാലേപനം ഫലം
ശൈലപ്രാസാദസഫലവൃക്ഷസിംഹനരദ്വിപാൻ
ആരോഹേൽ ഗോശ്വയാനാനി തരേന്നദഹ്രദോദധീൻ
പൂർവ്വോത്തരേണ ഗമനമഗമ്യാഗമനം മൃതിഃ
സംബാധാന്നിഃസൃതിഃ സ്പർശസ്സൂര്യേന്ദുതാരകാമണ്ഡലസ്യ ച
രോദനം പതിതോത്ഥാനം ദ്വിഷതാം ചോപമർദ്ദനം
യസ്യ സ്യാദായുരാരോഗ്യം വിത്തം ബഹു ച സോശ്നുതേ.

സാ—ദേവന്മാർ, ബ്രാഹ്മണർ, പശുക്കൾ, കാളകൾ, ജീവിച്ചിരിക്കുന്ന സുഹൃത്തുകൾ, രാജാക്കന്മാർ, സജ്ജനങ്ങൾ, കീർത്തിയുള്ളവർ, കത്തുന്ന തീയ്, തെളിഞ്ഞ ജലാശയങ്ങൾ, കന്യകമാർ, ഗൌരവർണ്ണമുള്ളവരും ശുക്ലവസ്ത്രധാരികളും ശോഭനമായ തേജസ്സുള്ളവരുമായ ആൺകുട്ടികൾ, ദീപ്തദേഹനും ദേഹം മുഴുവൻ ചോര പുരണ്ടവനുമായ രാക്ഷസൻ എന്നിവരെ കാണുക; കുട, കണ്ണാടി, വിഷം, മാംസം, വെളുത്ത പൂക്കൾ, വെളുത്ത വസ്ത്രം, അമേദ്ധ്യാലേപനം, ഫലം എന്നിവയെ ലഭിക്കുക; കുന്ന്, മാളിക, കായ്ച്ചമരം, സിംഹം, ആള്, ആന, ഗോയാനം, അശ്വയാനം എന്നിവയെ കയറുക; നദി, കയം, കടൽ എന്നിവ കടക്കുക; വടക്കുകിഴക്കായിട്ടു പോവുക, ഗമിച്ചുകൂടാത്ത സ്ത്രീകളെ ഗമിക്കുക; മരിക്കുക; ആപത്തിൽനിന്നു വിട്ടുപോരുക; താരകാദികളെ സ്പർശിക്കുക; കരയുക; വീണേടത്തുനിന്നെഴുന്നേൽക്കുക; ശത്രുക്കളെ മർദ്ദിക്കുക;— എന്നിവ സ്വപ്നത്തിൽ ആർക്കു ഭവിക്കുന്നുവോ അവൻ ആയുസ്സിനേയും ആരോഗ്യത്തേയും വളരെ ധനത്തേയും അനുഭവിക്കും.

# വൈദ്യപുസ്തകങ്ങൾ.

ലളിതമായ മലയാളവ്യാഖ്യാനത്തോടുകൂടിയവ.

| | | | | |
|---|---|---|---|---|
| ചികിത്സാക്രമം (കെ. വി. എം.) | | 1 | 0 | 0 |
| ഗുണപാഠം | ടി | 0 | 6 | 0 |
| ബാലോപചാരം (പണ്ഡിത സി. കെ. വി. ശർമ്മാ) | | 0 | 8 | 0 |
| അഷ്ടസ്ഥാനപരീക്ഷയും മർമ്മവിഭാഗവും | ടി | 0 | 6 | 0 |
| സുഖസാധകം | ടി | 2 | 0 | 0 |
| ശാർങ്ഗധരസംഹിത | ടി | 2 | 0 | 0 |
| നിദാനം | | 0 | 1 | 0 |
| ബാലചികിത്സ | | 0 | 3 | 0 |
| പ്രയോഗസമുച്ചയം ഭാഷാവിഷവൈദ്യം (വിഷവൈദ്യൻ കൊച്ചുണ്ണിത്തമ്പുരാൻ തിരുമനസ്സുകൊണ്ട്) | | 1 | 4 | 0 |
| വിഷവൈദ്യസാരസംഗ്രഹം | | 0 | 8 | 0 |
| വൈദ്യമനോരമ | | 1 | 4 | 0 |
| അഷ്ടാംഗസംഗ്രഹം—സൂത്രസ്ഥാനം | | 3 | 0 | 0 |
| ചരകസംഹിതാ—സൂത്രസ്ഥാനം | | 3 | 0 | 0 |
| ” നിദാനസ്ഥാനം | | 0 | 10 | 0 |
| ” വിമാനസ്ഥാനം | | 1 | 0 | 0 |
| ” ശാരീരസ്ഥാനം | | 1 | 0 | 0 |
| ” ഇന്ദ്രിയസ്ഥാനം | | 0 | 8 | 0 |
| ” ചികിത്സിതസ്ഥാനം പൂർവ്വാർദ്ധം | | 3 | 8 | 0 |
| ” ” ഉത്തരാർദ്ധം | | 3 | 8 | 0 |
| ” കല്പസ്ഥാനം | | 0 | 10 | 0 |
| ” സിദ്ധിസ്ഥാനം | | 1 | 4 | 0 |

ആവശ്യപ്പെടേണ്ടും മേൽവിലാസം:—

മാനേജർ, ഭാരതവിലാസം പ്രസ്സ്,

തൃശ്ശിവപേരൂർ

